# THE CHURCH WEEKLY

Vol. V | SUNDAY 27th MAY 1951 | PRICE 2 ANNAS PER COPY | NO. 19


## LIFE UNTO GOD

(FR. A. P. CARLETON M. A.)

*(The first address by Rev. Fr. A. P. Carleton M. A. at the Syrian Students conference held this year at Puthencavu)*

We all desire to live, especially when we are young. For those who have the good fortune to be students life opens before them with bewildering possibilities. There are so many things that can be done and it seems that in doing them we shall live and all these things are done with others and for others. There is no life in being by oneself, life is found in fellowship with others. There is life in the games played together, particularly in team games. There is life in various societies and meetings. There is life in the world of literature and art-in admiring others' work and in being admired for one's own. There is political life and social life, and the life of some career or profession. There is above all the life of the home, married love and parenthood All these ways of life open up to the young man or women, and they desire to live their life to the full.

But in all these, there is the seed of disappointment. The human relationships upon which they depend are notoriously impermanent and the anticipated fruits when tasted often prove unaccountably bitter. If youth doubts this, let it look at middle age and see how many dull, sad faces there are, how much disillusion and cynicism. There are indeed some who seem to preserve the fire of life in their souls up to a ripe old age but they are noteworthy, unusual. Why have so many keen, bright boys and girls, settled down to a stolid, dull, stupid middle age? They sought for life and found so little of it.

What we need is something deeper something more lasting and secure an eternal life. We know that our religion proclaims that there is such a life to be obtained. All life is relation of persons. Earthly life is a relation with transitory persons. In eternal life is fellowship with the Eternal The Saints of the old testament knew this. There was then no such revelation of what would happen after death-for Christ had not yet risen from the dead, but they knew that God was their God and believed that their fellowship with him could not be broken (See for example Psalm 16) Our Lord went to the heart of the old testament doctrine of Eternal life when, in answer to the sceptical Sadducees, he called Him the God who is the God of Abraham, Isaac and Jacob who is not the God of the dead but of the living, for all live unto him.

How great, therefore, was his own claim when he invited men to find in him what the saints of Old had found in God. "I am come that they might have life and have it more abundantly". "I am the way, the Truth and the Life". But this claim was fully proved by the way in which those who came to him in trust did indeed come to life in a new way, we see it in the apostles, Mary Magdelene, Zacheus and many others. Jesus claimed that this life in him must come first, that men must be willing to throw away all the lesser jewels to gain the pearl of great price. But life in him once gained does not destroy other life, but enriches it and makes it perfect. This is the secret of those people who have kept the salt of their youth even up to old age, whose mind and spirit have not grown old with their bodies. Those who live in God, live fully in all else besides.

There are many today who tell us that there is not eternal life, nothing beyond what our fellowship with our fellow men can offer, and these are not only found among the followers of Marx. The student hears it on all sides, proclaimed perhaps from the professional chairs, but the Christian student knows better. He has been taught about Christ and life in him from his youth up. But this life does not become his automatically, for it is founded on a personal relationship, which demands a personal response. Christ is always ready, but each individual has to make the move of his own free choice. This is the challenge of Christ to you at this conference.

Our particular task is to study, not the Christ who challenges—that has been done so often as you know it well—but the response that we must make. That response, was by the genius of St. Paul first clearly analysed, into its three components, faith, hope, love and it is these three, as the means whereby we lay hold on Eternal life, that will be the subject of our three subsequent lectures.

# ജോലിയിലുള്ള താല്പര്യം

(എൻ. ഈ. യൂബാങ്ക്സ്)

കുറഞ്ഞൊരു നാളുകൾക്കുമുമ്പ് ഒരു മാസികാധിപർ ജീവിതായോധനത്തിൽ വിജയം നേടിയ ഒരു മനുഷ്യനുമായി ഒരഭിമുഖസംഭാഷണത്തിനു് എന്നെ നിയോഗിച്ചു. യുവജനങ്ങൾക്ക് അദ്ദേഹം നൽകിയ പ്രധാന ഉപദേശം “നിങ്ങൾ നിങ്ങളുടെ ജോലി ഇഷ്ടപ്പെടുന്നില്ലെങ്കിൽ അതുപേക്ഷിക്കുക.” എന്നായിരുന്നു. അദ്ദേഹം പല തൊഴിലുകൾ നോക്കി എങ്കിലും അതിലെല്ലാം പരാജയമടയുകയുണ്ടായി. അതിനു പ്രധാന കാരണം ജോലിയിലുള്ള താല്പര്യക്കുറവായിരുന്നു എന്നാണ് അദ്ദേഹം എന്നോടു പറഞ്ഞതു്.

അദ്ദേഹം ഊന്നിപ്പറഞ്ഞു. “നിങ്ങൾ ജീവിത വിജയം കാംക്ഷിക്കുന്നു എങ്കിൽ നിങ്ങളുടെ ജോലിയിൽ ഏകാഗ്രചിത്തതയോടെ ശ്രദ്ധപതിപ്പിക്കേണ്ടതാവശ്യമാകുന്നു. നിങ്ങൾക്കു താല്പര്യമില്ലാത്ത കാര്യങ്ങൾ എങ്ങനെയാണു സമർത്ഥമായി ചെയ്യുക?” ജീവിതവിജയം നേടിയിട്ടുള്ളവരിലധികം പേരും ഈ അഭിപ്രായത്തോടു യോജിക്കും. ആനന്ദം—സംതൃപ്തി— നാമെല്ലാവരും കാംക്ഷിക്കുന്ന കാര്യമാണ്. അതിന്റെ അഭാവം കാര്യശേഷിയെ ബാധിക്കുമെന്നുള്ളതിനും സംശയമില്ല. ജോലിയിലുള്ള സംതൃപ്തി അതു ഭംഗിയായി ചെയ്യുന്നതിൻ നമ്മെ സഹായിക്കുന്നു. ഭംഗിയായി ചെയ്തുതീർത്ത ജോലി അഭിമാനത്തിനു വകതരുകയും ചെയ്യുന്നു. സാധാരണ ജീവിതത്തിലെ ഒരു അവിഭാജ്യഘടകമാകുന്നു ജോലി. അതുകൊണ്ടു ജോലിയുമായി നാം ഒത്തിണങ്ങിപ്പോകേണ്ടതിന്റെ ആവശ്യം വളരെ കൂടുതലത്രെ. യോഗ്യന്മാരായ എല്ലാവരും ഓരോ ജോലി ചെയ്തിരുന്നു. അലസമായും ലക്ഷ്യമില്ലാതെയും നയിക്കുന്ന ജീവിതം സമുദായത്തിനു ഭാരവും അവനുതന്നെ ദുർഭരവും ആയിരിക്കും. എല്ലാവിധത്തിലും നിങ്ങളുടെ ജോലിയെ സ്നേഹിക്കുവാൻ ശ്രമിക്കുക, അതു ജീവിതത്തെ ശക്തിപ്പെടുത്തി, ആനന്ദപ്രദമാക്കി മഹത്വപ്പെടുത്തും. ജോലി കൂടാതെയുള്ള ജീവിതം കേവലമൊരു മാംസപിണ്ഡത്തിന്റെ സ്ഥാനമേ അർഹിക്കുന്നുള്ളൂ. ജോലിയുടെ മഹത്വം മനസ്സിലാക്കുവാൻ സകലമാനപേരും അലസരായി കഴിയുന്ന ഒരു വ്യവസ്ഥിതിയെപ്പറ്റി ചിന്തിച്ചാൽ മതിയാകും. യാതൊരുവനും, അവനെത്തന്നെയും സാഹചര്യങ്ങളേയും നന്നാക്കുവാൻ ശ്രമിക്കാത്തപക്ഷം, ലോകത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുവാൻ സന്മനസ്സുള്ളവർ ഉണ്ടായിരുന്നില്ലെങ്കിൽ, എല്ലാവനും അവനവന്റെ സ്വാസക്തികൾക്കു മാത്രമായി ജീവിച്ചിരുന്നു എങ്കിൽ ഇന്നു ലോകത്തിന്റെ സ്ഥിതി എന്തായിരിക്കുമായിരുന്നു.

മനുഷ്യസമുദായത്തിന്റെ നിലനിൽപ്പിനു ജോലി ആവശ്യമെന്നു നിങ്ങൾ സമ്മതിക്കുന്നപക്ഷം അതിൽ നിങ്ങൾക്കും ഒരു ഭാഗം നിർവഹിക്കേണ്ടതായിട്ടുണ്ടെന്നു വ്യക്തമല്ലേ? അതു കണ്ടുപിടിക്കുവാൻ നിങ്ങൾ ശ്രമിക്കണം. ലോകത്തിന്റെ പുരോഗമനത്തിൽ സൃഷ്ടപരമായ ഒരു കർത്തവ്യം—അതു ചെറുതോ വലുതോ ആയിരിക്കട്ടെ— നാമോരുത്തരും നിർവ്വഹിക്കണമെന്നു ദൈവം ഉദ്ദേശിച്ചിട്ടുണ്ട്. അവിടെ നിങ്ങൾക്കു് ഒരു സ്ഥാനം തീർച്ചയായുമുണ്ട്. ആ ജോലി നിങ്ങൾതന്നെ നിർവ്വഹിക്കേണ്ടതാവശ്യവുമാകുന്നു.

എന്നാൽ എത്രതന്നെ ഉത്തമമായ ജോലിയും ആദ്യദിവസം മുതലേ നിങ്ങൾ ഇഷ്ടപ്പെടുമെന്ന് അതിനർത്ഥമില്ല. ഏതു ജോലിയും നിങ്ങൾ അഭ്യസിക്കണം. അതിനു മുമ്പു നിങ്ങൾ പ്രതികൂലമായ ഒരു തീരുമാനത്തിലെത്തരുതു്. നിരന്തരമായ പരിശ്രമം, ഏകാഗ്രമായ മനസ്സ്, ജോലിയുടെ ഉത്തമനിർവ്വഹണമാർഗ്ഗങ്ങളെ പറ്റിയുള്ള പരിജ്ഞാനം ഇവയെല്ലാം അതിനു് അപരിത്യാജ്യമാകുന്നു. ഒരു ജോലി ഒരുവനു് അനുയോജ്യമായതെങ്കിൽ, ശ്രമവും പ്രയത്നവുമെല്ലാം ഉല്ലാസകരവും, വൈദഗ്ദ്ധ്യം സ്വാഭാവികമായ വാസനാവികസനവും നല്ല ജോലി അഭിമാനകരവും ആയി തീർന്നിട്ടു കൂടുതൽ വിജയത്തിൽ നാം ഉത്സുകരായിത്തീരുന്നു. എനിക്കു പരിചിതനായ ഒരു യുവാവ് ഒരു തുണി അലക്കു ശാലയിൽ ജോലിചെയ്യുന്നുണ്ട്. അവൻ വൻകാര്യങ്ങൾക്കായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവനാണെന്ന അഭിപ്രായത്തോടു ഞാൻ യോജിക്കുന്നു. എന്നാൽ അവന്റെ വിശ്രമവേളകളെല്ലാം ആ കാര്യത്തെപ്പറ്റി വിലപിക്കുന്നതിനു വ്യയംചെയ്യുന്നു എങ്കിൽ അവനു കൂടുതൽ പ്രയോജനകരമായ ജോലിചെയ്യുവാൻ സാധ്യമല്ലെന്നുള്ളതിനു് എനിക്കു സംശയമില്ല. അവനിൽ വർദ്ധിതമായികൊണ്ടിരിക്കുന്ന നൈരാശ്യവും പരിഭവവും അഥവാ നല്ല ഒരവസരം അവനു ലഭിച്ചാൽ പോലും അതു പ്രയോജനപ്പെടുത്തുന്നതിനു് അവനെ അപ്രാപ്തനാക്കുകതന്നെചെയ്യും. അവന്റെ വിജയാപജയങ്ങൾ ഞാൻ മനസ്സിലാക്കിയിടത്തോളം ഒരു സംഗതി എനിക്കു പരമബോദ്ധ്യമായി. സ്ഥാനം തെറ്റിയുള്ള ഇരിപ്പിടം അപകടത്തിലായിരിക്കും. അതിനെപ്പറ്റിയുള്ള ആകാംക്ഷ, പരിഭവം സംഗതികൾ കൂടുതൽ വഷളാക്കുകയും ചെയ്യും.

ജോലിയിലുള്ള താല്പര്യംപോലെതന്നെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണു ജോലിയിലുള്ള ഉത്സാഹം. നിങ്ങളുടെ വ്യക്തിത്വത്തിന്റെ മാഹാത്മ്യം അതുകൊണ്ടാണു നിർണ്ണയിക്കപ്പെടുന്നതു്. നിങ്ങൾക്കു് എന്തെല്ലാം കഴിവുകൾ ഉണ്ടായിരുന്നാലും അവയെല്ലാം ഒളിഞ്ഞുകിടന്നുപോകും. ഒരു മനുഷ്യൻ ഉപയോഗിക്കുവാൻ പഠിക്കുന്നതിൽ വളരെ കൂടുതൽ കഴിവുകൾ അവനിൽ ഒളിഞ്ഞുകിടപ്പുണ്ടു്. ജ്ഞാനം, കാര്യാകാര്യവിവേചനാശക്തി, ആദിയായ പല ശക്തിവിശേഷങ്ങളും നിങ്ങൾക്കുണ്ടായിരിക്കാം, എന്നാൽ നിങ്ങളുടെ കഴിവുകൾ ചിന്തയിലും പ്രവൃത്തിയിലുംകൂടെ രൂപം പ്രാപിക്കാത്തിടത്തോളം നിങ്ങൾതന്നെ നിങ്ങളുടെ കഴിവുകൾ മനസ്സിലാക്കി എന്നുവരുന്നതല്ല.

“ഉത്സാഹം കൂടാതെ മഹത്തായ യാതൊരു കാര്യവും നേടിയിട്ടില്ല” എന്നു് എമേഴ്സൻ അഭിപ്രായപ്പെട്ടതു് ഇന്നും അർത്ഥവത്തത്രേ. മറ്റൊരു ഗ്രന്ഥകാരൻ ഇപ്രകാരം എഴുതുന്നു. “ഉത്സാഹപൂർവ്വം നമ്മുടെ ജോലികളെ നാം സമീപിക്കുന്നു എങ്കിൽ നമ്മുടെ ജോലിയിൽ പുതുതായ പല സാധ്യതകൾ നമുക്കു ദർശിക്കുവാൻ കഴിയും. അതു ജീവിതത്തിനുതന്നെ നൂതനമായ ആനന്ദം നൽകുകയും ചെയ്യും. ഏതൊരു സരണിയിലും വിജയത്തിനുള്ള സിദ്ധൌഷധം അതുമാത്രമാകുന്നു. അനുദിനകൃത്യങ്ങളിൽ അനുഭവപ്പെട്ടേക്കാവുന്ന മുഷിവുമാറ്റി, ജീവിതത്തിനു ഉന്മേഷവും പ്രസരിപ്പും അതു പ്രദാനം ചെയ്യും. അതേ, ഉത്സാഹം അത്ഭുതകരമായ ഒരു ഗുണവിശേഷമാകുന്നു. യാഥാർത്ഥ്യമില്ലാത്ത വികാരങ്ങളുടെ പ്രയോജനശൂന്യമായ പ്രകടനം മാത്രമാണ് എന്നു ചിലർ അതിനെപ്പറ്റി വിധിയെഴുതിയേക്കാം. അതു് ഒരു വലിയ അബദ്ധമെന്നേ കരുതുവാനുള്ളൂ. നിങ്ങൾക്കു ലഭ്യമാകാവുന്ന ഉത്സാഹവും പ്രസരിപ്പുമെല്ലാം പ്രയോജനപ്പെടുത്തുന്നതു് ഒരിക്കലും അബദ്ധമായിരിക്കുകയില്ല. അതിനോടു താരതമ്യമർഹിക്കുന്ന മറ്റൊരു കഴിവു കണ്ടെത്തുവാൻ പ്രയാസവുമാകുന്നു.

കുടുംബപംക്തി (V)

# ദൈവവും പരിവർത്തന വിധേയമായ ബാല്യദശയും

(എൻ. ഏ. കെ.)

പ്രാർത്ഥനയ്ക്കായി ഒരു പ്രത്യേകസ്ഥലം വേർതിരിക്കുക, പ്രാർത്ഥനാസ്ഥലം ഭംഗിയായി അലങ്കരിക്കുക, നിത്യപാരായണത്തിനു പ്രത്യേക ചില വേദഭാഗങ്ങൾ വേർതിരിക്കുക, ഏതാനും നിമിഷങ്ങളെങ്കിലും മൗനപ്രാർത്ഥനയ്ക്കായി വിനിയോഗിക്കുക എന്നിത്യാദി കാര്യങ്ങളിൽ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മറ്റുള്ളവരുടെ ഇടപെടൽ കൂടാതെ കുട്ടികൾ സ്വതന്ത്രമായി പ്രാർത്ഥിക്കുന്നതിനും അവരുടെ ആവശ്യങ്ങൾ പറയുന്നതിനുമുള്ള സ്വാതന്ത്ര്യം അവർക്കുണ്ടായിരിക്കണം.

സൺഡേസ്കൂളുകളിലെ ആരാധനയും പള്ളിയിലെ ആരാധനയും ഭവനത്തിൽ നടത്തുന്ന ആരാധനയുമായി ബന്ധമുണ്ട്. പരസ്യാരാധനയിലെ അനുഷ്ഠാനങ്ങൾ നടത്തുമ്പോൾ യാഥാർത്ഥ്യബോധവും ഭക്തിയും വികസിക്കത്തക്ക വിധത്തിൽ ആത്മാർത്ഥതയും ഉൽക്കടതയും പുലർത്തുന്ന മനോഭാവം കുട്ടികളിൽ സംജാതമാകത്തക്ക പരിശീലനമായിരിക്കണം അവർക്കവിടെയും ലഭിക്കേണ്ടതു്.

പള്ളികളിലെ പരസ്യാരാധനകളിൽ നാം സംബന്ധിക്കുമ്പോൾ അവിടെ കൂടിയിരിക്കുന്നവരെല്ലാം ഒരു 'വലിയ കുടുംബത്തിലെ അംഗങ്ങൾ എന്ന നിലയിൽ പരസ്പരം അറിയുന്നതിനും സ്നേഹിക്കുന്നതിനും ഒരച്ഛന്റെ മക്കൾ എന്ന ബോധത്തിൽ ജീവിക്കുന്നതിനും സഹായിക്കുന്ന ചില പ്രേരണകൾക്കു നാം അറിഞ്ഞും അറിയാതെയും വിധേയരാകുന്നുണ്ട്. എപ്പോഴും നമ്മെപ്പറ്റിക്കരുതുകയും നമുക്കുവേണ്ടി വളരെ ബുദ്ധിപൂർവ്വംതന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന ദൈവത്തെപ്പറ്റിയുള്ള അറിവും വിശ്വാസവും നമ്മുടെ കുട്ടികളിൽ വളർത്തുവാൻ നമ്മുടെ ആരാധനകളും പ്രാർത്ഥനകളും എങ്ങിനെ ഉപകരിക്കുന്നു എന്നുള്ളതായിരുന്നു ഇതുവരെയുള്ള നമ്മുടെ ചിന്താവിഷയം. സർവ്വനന്മകളുടെയും ഭണ്ഡാഗാരവും, സത്യസ്വരൂപനുമായ ഈശ്വരനെ നിരന്തരം ആരാധിക്കുകയും അങ്ങിനെയുള്ള ഈശ്വരനുമായി പ്രാർത്ഥനയിൽക്കൂടി സമ്പർക്കത്തിൽ കഴിയുകയും ചെയ്യുന്ന ഒരു കുട്ടിയിൽ സാന്മാർഗ്ഗികബോധം സ്വാഭാവികമായിത്തന്നെ വർദ്ധിച്ചു തുടങ്ങും.

മതവും മതബോധവും ഒരു വശത്ത് ആരാധനകൾക്കും പ്രാർത്ഥനകൾക്കും പ്രാധാന്യം കല്പിക്കുന്നതോടൊപ്പം മനുഷ്യന്റെ നിത്യജീവിതത്തിലെ ഇടപാടുകളെയും പ്രവർത്തനങ്ങളെയും ക്രമീകരിക്കുന്നതിനും നേരായമാർഗ്ഗത്തിൽക്കൂടി നയിക്കുന്നതിനും സഹായിക്കുന്നു എന്നു നമ്മുടെ കുട്ടികൾക്കു ക്രമേണ ബോദ്ധ്യമാകണമെങ്കിൽ ഈശ്വരാരാധനയുടെ ആവശ്യകത എന്തെന്ന് അവരെ നാം മനസ്സിലാക്കേണ്ടതുണ്ട്. "മതവും മതബോധവും" എന്തെന്നുള്ള ചോദ്യത്തിനുള്ള മറുപടി മറ്റൊന്നുമല്ല. ചില പ്രവൃത്തികൾ ചെയ്യേണ്ടതും ചെയ്യാവുന്നതും മറ്റു ചിലതു ചെയ്യാൻ പാടില്ലാത്തതുമെന്നു മനുഷ്യനു നിർദ്ദേശം നൽകുന്നതും മനുഷ്യനെ നിഷ്ക്കർഷിക്കുന്നതും സാക്ഷാൽ മതം മാത്രമാകുന്നു. മനുഷ്യനെ ആ വിധത്തിൽ അറിവും ബോധവും ഉള്ളവനാക്കിത്തീർക്കുവാൻ, സഹായിക്കുന്ന ഏകമാർഗ്ഗം ഈശ്വരവിശ്വാസവും മതബോധവും മാത്രമാണ്. മനുഷ്യന്റെ ദൈനംദിന ജീവിതത്തിലെ പ്രവർത്തനങ്ങളെ നേരായമാർഗ്ഗത്തിൽക്കൂടി നയിക്കുവാനാണ് എല്ലാ സാന്മാർഗ്ഗിക നിയമങ്ങളും നിലകൊള്ളുന്നതു്.

ഇവിടെയാണു മനുഷ്യൻ അനുസരിക്കേണ്ടതായ സാന്മാർഗ്ഗിക നിയമങ്ങളെപ്പറ്റിയും സാക്ഷാൽ "സ്വാതന്ത്ര്യം" എന്തെന്നുള്ളതിനെപ്പറ്റിയും അഭിപ്രായ വ്യ

---

മനുഷ്യന്റെ മാനസികമായ പിൻമാറ്റത്തെ വിജയിക്കുവാൻപ്രാപ്തമായ ഏക സിദ്ധിവിശേഷം പ്രേരണാശക്തിമാത്രമാകുന്നു. പ്രേരണാശക്തി വിവേചനാശക്തിയും ഉത്സാഹവും കൂടിയതാണല്ലോ. നിങ്ങളുടെ ശ്രമത്തിൽ നിങ്ങളെ വിജയിപ്പിക്കുന്നതു മറ്റുള്ളവരുടെമേൽ നിങ്ങൾക്കു ചെലുത്തുവാൻ കഴിയുന്ന പ്രേരണാശക്തിയാണെന്നു നിങ്ങൾ ചിലപ്പോഴെങ്കിലും ചിന്തിച്ചിട്ടുണ്ടോ?

നമ്മിൽ ദൃശ്യമാകുന്ന ഉത്സാഹം മറ്റുള്ളവർ നമ്മെ സ്നേഹിക്കുന്നതിനു കാരണമാകുന്നു. അതു മറ്റുള്ളവരെ സ്നേഹിക്കുന്നതിനു നമ്മെ പ്രാപ്തരാക്കുകയുംചെയ്യുന്നു. യാന്ത്രികമായ ജീവിതത്തിൽനിന്നു രക്ഷനേടുവാൻ അതു നമ്മെസഹായിക്കുന്നു. അതു മറ്റുവിധത്തിലാകുവാൻ മാർഗ്ഗമില്ല. ഉത്സാഹം ഉത്തമവും സൃഷ്ടിശക്തിയുള്ളതുമായ ഒരു ഗുണവിശേഷമാകുന്നു. നിങ്ങളുടെ ജോലിയിൽ ഉത്സാഹത്തോടുകൂടെ പ്രവേശിച്ചാലും; അതിന്റെ ഫലം നിങ്ങൾക്കു കണ്ടറിയുവാൻ കഴിയും. വൈദ്യുതശക്തിപ്രവഹിച്ചുകൊണ്ടിരിക്കുന്ന കമ്പിയിൽസ്പർശിച്ചതിന്റെ ഫലമായി വൈദ്യുതശക്തിയിൽ വിശ്വസിക്കുന്നതുപോലെ അപ്പോൾ നിങ്ങളിലും അന്യർ വിശ്വസിച്ചുതുടങ്ങും.

ഭാഗ്യവശാൽ ഉത്സാഹം ഉൽപ്പാദിപ്പിക്കാവുന്നതാണ്. അതിന്റെ അഭാവം നിങ്ങളെ അലട്ടുന്നു എങ്കിൽ തിരിഞ്ഞു പ്രകൃതിയിലേക്കു സൂക്ഷിക്കുക. സൂര്യന്റെ ചൂടും പ്രകാശവും, മഴയുടെ മാധുരിമയും റോസാപുഷ്പത്തിന്റെ സുഗന്ധവും എന്നിത്യാദി ദൈവത്തിന്റെ എണ്ണമില്ലാത്ത അനുഗ്രഹങ്ങൾ നിങ്ങളെ ഉൽസാഹശീലനാക്കുകതന്നെ ചെയ്യും. ദൈവത്തിന്റെ മഹത്തായ ജോലി കണ്ടാസ്വദിക്കുവാൻ കഴിയുന്നവരിൽ അവരറിയാതെതന്നെ ഉൽസാഹം മുളച്ചുതുടങ്ങും. മനോഹരമായ ഈ ലോകത്തെ അല്പംകൂടെ മെച്ചമാക്കിത്തീർക്കുന്നതിന് അറിയാതെതന്നെ അവർ പ്രേരിതരാകും. അങ്ങിനെയുള്ള ആസ്വാദനാശക്തി നമ്മിൽ മറഞ്ഞുകിടപ്പുണ്ട്. അതിന്മേലായിരിക്കണംനാം ജീവിതംകെട്ടിപ്പടുക്കുക.

ആത്മാർത്ഥമായ ഉൽസാഹം ആരോഗ്യത്തിനും ആനന്ദത്തിനും സാമർത്ഥ്യത്തിനും എത്രമാത്രം സഹായിക്കുന്നു എന്നു നാമറിഞ്ഞിരുന്നു എങ്കിൽ ജീവിതത്തിന്റെ വിവിധ തുറകളിൽ അതു പ്രയോജനപ്പെടുത്തുവാൻ നാം അമാന്തിക്കുകയില്ലായിരുന്നു. ആത്മാർത്ഥമായി ഉൽസാഹിക്കുന്ന ആളിനെ അറിയാതെ തന്നെ നിങ്ങൾ ബഹുമാനിക്കുന്നുണ്ട്. അവനേതോ പ്രത്യേകയോഗ്യതയുണ്ടെന്നു നിങ്ങളറിയുന്നു. നമ്മുടെ വിശ്വസ്തതയിലും വിശ്വാസത്തിലും നാം കുഞ്ഞുങ്ങളെപ്പോലെ ആയിത്തീരണമെന്ന് ഏറ്റവും വലിയ ഉപദേഷ്ടാവ് നമ്മോടുപദേശിച്ചിട്ടില്ലയോ? ഉവ്വ്, ഉൽസാഹം ശിശുസഹജവും ആത്മാർത്ഥവും ലളിതവുമാകുന്നു. അതുകൊണ്ടുതന്നെയാണു നാമെല്ലാവരും അതുള്ളവരായിരിക്കണമെന്നും അതു സാധ്യമാണെന്നും പറയുന്നതു്.

(ഹെൽത്ത്)

ത്യാസത്തിനു വഴിതെളിക്കുന്ന അനവധി ചോദ്യങ്ങൾ ആവിർഭവിക്കുന്നതു്. പാകതവരാത്ത കൊച്ചുകുട്ടികൾക്കു സുഗ്രാഹ്യമല്ലാത്ത രീതിയിലും ഭാഷയിലും "നല്ലതു" എന്നുവച്ചാൽ എന്തു്, "ചീത്ത" എന്നുവച്ചാൽ എന്തു് എന്നും മറ്റുമുള്ള വിഷയങ്ങളെപ്പറ്റി കണക്കിലധികം എഴുതിയോ സംസാരിച്ചോ മറ്റോ അവരെ ബോദ്ധ്യപ്പെടുത്തുവാൻ ശ്രമിക്കുന്നതു് ബുദ്ധിപൂർവ്വകമല്ല. ഈശ്വരനെപ്പറ്റി സാമാന്യമായ ഒരറിവു നൽകുവാൻ പ്രകൃതിയിലേക്കു തിരിഞ്ഞു പ്രകൃതിയിൽ കാണുന്ന നിരവധി കാര്യങ്ങളിൽനിന്നു ഈശ്വരനെ സംബന്ധിച്ചു് അവരെ പലതും പഠിപ്പിക്കുവാൻ നാം ശ്രമിക്കാറുള്ളതുപോലെ നന്മതിന്മകളെ തിരിച്ചറിയുവാനും പ്രായോഗിക ജീവിതത്തിലെ അനുഭവങ്ങളെ ഉദാഹരണമായി ചൂണ്ടിക്കാണിച്ചുകൊണ്ടുവേണം ഓരോ കാര്യങ്ങളിലും പ്രവൃത്തികളിലുമുള്ള ഏറക്കുറച്ചിലുകൾ അവരെ ബോദ്ധ്യപ്പെടുത്തുവാൻ. നന്മതിന്മകളെപ്പറ്റി തിരിച്ചറിവാനുള്ള വിവേചനാശക്തി കൈവന്നു കഴിയുമ്പോൾ കൊച്ചുകുട്ടികൾക്കുപോലും അവരുടെ പ്രായോഗിക ജീവിതത്തിൽ ചില വിഷമതകളെ നേരിടേണ്ടതായി വരും. മനുഷ്യനിൽ ജന്മനാതന്നെ ഉടലെടുക്കുന്ന ചില ദുർവാസനകളും ചീത്ത പ്രവൃത്തികളിൽ ഏർപ്പെടുവാനുള്ള ആസക്തിയും കൊച്ചുകുട്ടികളിലും ഒട്ടും കുറവല്ല. കൊച്ചുകുട്ടികൾ കുറെച്ചൊക്കെ തന്നിഷ്ടക്കാരും ദുശ്ശാഠ്യക്കാരുമാണെന്നു നാം നേരത്തെതന്നെ കണ്ടു കഴിഞ്ഞല്ലോ. അങ്ങിനെയുള്ള കുട്ടികൾക്കു നന്മതിന്മകളെ തിരിച്ചറിയുവാൻ തക്ക പ്രായമായാൽത്തന്നെയും തിന്മയെ ത്യജിച്ചു നല്ലകാര്യങ്ങളിൽ മാത്രം അവർ ഏർപ്പെടണമെങ്കിൽ മനഃപൂർവ്വമായ ഒരു ശ്രമം കൂടിയേതീരൂ. തിന്മചെയ്യുവാനുള്ള പ്രേരണയാണു നന്മചെയ്യുവാനുള്ളതിനേക്കാൾ കൂടുതലായി മനുഷ്യനിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു്. നേരെമറിച്ചു തിന്മചെയ്യുവാനുള്ള സ്വാഹചര്യങ്ങൾക്കും ദുഷ്പരിചയത്തിനും വിധേയനാകാതെ സാന്മാർഗ്ഗികമായി സ്വീകാര്യമായമാർഗ്ഗം അനുധാവനം ചെയ്യത്തക്ക ഒരു സാഹചര്യത്തിലാണു കുട്ടി വളരുന്നതെങ്കിൽ ആ കുട്ടി കൂടുതൽ ക്രിസ്തീയമായ ഒരു പന്ഥാവിലൂടെമാത്രം ജീവിതം നയിക്കുവാനിടയായി എന്നുവരാം. ഇതിന്റെ പ്രാധാന്യം എത്രമാത്രമെന്നു നിർണ്ണയിക്കുക ശക്യമല്ല.

ഭവനഭിത്തികൾക്കുള്ളിൽ സങ്കുചിതമായ ഒരുജീവിത വൃത്തത്തിൽമാത്രം കഴിഞ്ഞുകൂടിയ കുട്ടി ക്രമേണ കുറേക്കൂടി വിസ്തൃതവും, വിശാലവുമായ ഒരു ലോകത്തിൽ നൂതനജീവിതരംഗങ്ങളിൽ പ്രവേശിക്കുവാൻതക്ക പ്രായമാകുമ്പോൾ മറ്റുകുട്ടികളുമായി ഇടപെടുന്നതിനും അവരുമായി സൗഹാർദ്ദബന്ധം പുലർത്തുന്നതിനും ഇടയാകുന്നു. കളിസ്ഥലങ്ങളിലും, കുട്ടികളെ ഉദ്ദേശിച്ചു നടത്തപ്പെടുന്ന സംഘടനകളിലും മറ്റുള്ളവരുമായി സഹകരിച്ചു് പ്രവർത്തിക്കുവാനുള്ള സ്വാതന്ത്ര്യവും ശേഷിയും ലഭിക്കുന്നതോടുകൂടി ഒരു കുട്ടി അതുവരെ കഴിഞ്ഞുകൂടിയതിൽനിന്നു പലവിധത്തിൽ വ്യത്യസ്ഥമായ ഒരു ജീവിതരംഗത്തിൽ പ്രവേശിക്കുകയാണു്. ജീവിതം വെറും ഒരു വിനോദമല്ലെന്നും മനുഷ്യൻ മറ്റുള്ളവരോടു് ചില ഉത്തരവാദിത്വമുള്ള ഒരു സാമൂഹ്യജീവിയാണെന്നും, മറ്റുള്ളവരുമായുള്ള സഹകരണത്തിന്റെ ഫലമായി മനസ്സിലാക്കിത്തുടങ്ങും.

കുട്ടികൾ പ്രായേണ സ്വാർത്ഥമതികളും അന്യരേപ്പറ്റിയും, അവരുടെ ആവശ്യങ്ങളെപ്പറ്റിയും ചിന്തിക്കുവാൻ അപ്രാപ്തരുമാണു്. മറ്റുള്ളവരെപ്പറ്റി ചിന്തിക്കേണ്ടതും അവരുടെ ആവശ്യങ്ങൾ അറിഞ്ഞിരിക്കേണ്ടതും അവരുടെ ന്യായമായ ചില അവകാശങ്ങളെ ആദരിച്ചുതന്നെ പ്രവർത്തിക്കേണ്ടതും ഒരു മനുഷ്യന്റെ ജീവിതവിജയത്തിനു് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഒരാവശ്യമാണു്. മനുഷ്യന്റെ സാമൂഹ്യ ജീവിതം സുഖകരവും, രസകരവുമായിത്തീരണമെങ്കിൽ, മറ്റുള്ളവരുടെ ആവശ്യങ്ങളെ അറിയുവാനും അവകാശങ്ങളെ ആദരിച്ചു പ്രവർത്തിക്കാനും മനുഷ്യൻ തയാറാവണം.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ മനുഷ്യനിൽനിക്ഷിപ്തമായിരിക്കുന്ന കഴിവുകൾ, സ്വന്തം ഉദരപൂരണത്തിനായിമാത്രം വിനിയോഗിക്കാതെ മനുഷ്യസമുദായത്തിന്റെ പൊതു നന്മയ്ക്കായി പ്രയോഗിക്കണം. നാം, വളരെയധികം വിലമതിക്കുന്ന കുടുംബ ജീവിതത്തിന്റെ പ്രാധാന്യം ഇവിടെയാണു് വെളിപ്പെടുന്നതു്. മേലുദ്ധരിച്ചപ്രമാണം വച്ചുനോക്കുമ്പോൾ സഹകരണ ബുദ്ധിയിലും സഹാനുഭൂതിയിലും അധിഷ്ഠിതമായ സാമൂഹ്യ ജീവിതത്തിനു് മനുഷ്യനെ പരിശീലിപ്പിക്കുവാൻ ഏറ്റവും പറ്റിയ വിദ്യാലയങ്ങൾ നമ്മുടെ ഭവനങ്ങളാണു്. ഏതാനും അംഗങ്ങളെ ഉൾക്കൊള്ളുന്ന ഒരു കുടുംബം ഒരു ചെറിയ സമുദായം തന്നെയാണു്. സാമൂഹ്യജീവിയായ മനുഷ്യനിൽ സഹകരണബുദ്ധിയും സഹിഷ്ണതയും വളർത്തുവാൻ ഏറ്റവും അധികം സഹായിക്കുന്ന ജീവിതരംഗമായി നമ്മുടെ കുടുംബജീവിതത്തെ നാം കരുതേണ്ടതുണ്ടു്. സർവ്വപ്രധാനമായ ഈ തത്വം മുറുകെ പിടിച്ചുകൊണ്ടു് നമ്മുടെ കുട്ടികളെ അതനുസരിച്ചു് പരിശീലിപ്പിക്കേണ്ടതു് അവരുടെ ജീവിതവിജയത്തിനും മനുഷ്യസമുദായത്തിന്റെ സമാധാനമായ പുരോഗതിക്കും ശാശ്വതമായ നിലനില്പിനും ആവശ്യമാണെന്നുള്ള പരമാർത്ഥം ക്രൈസ്തവ മാതാപിതാക്കൾ വിസ്മരിക്കരുതു്.

മനുഷ്യന്റെ സമാധാനപരമായ സാമൂഹ്യജീവിതത്തെ താറുമാറാക്കുന്ന പ്രവർത്തികളിൽ നമ്മുടെ കുട്ടികൾ ഏർപ്പെടുന്നു എങ്കിൽ—ആവക പരിചയങ്ങൾക്കു് അവർ വിധേയരാകുന്നു എങ്കിൽ—അവരെ അതിൽ നിന്നു പിന്തിരിപ്പിക്കേണ്ടതും പ്രയോജനകരങ്ങളായ പ്രവർത്തനങ്ങളിലേക്കു് അവരുടെ ശ്രദ്ധയേയും കഴിവുകളേയും തിരിച്ചുവിടേണ്ടതും നമ്മുടെ കടമയാണു്.

# വൈദികനും വി. കുമ്പസാരവും

(I)

(ഹ്യൂബെർട്ട് എസ്സ്. ബോക്സ് എഴുതിയ ഒരു ലേഖനത്തെ ആശ്രയിച്ച്)

"പാപത്തിന് ഒരു പ്രായോഗിക പ്രതിവിധി എന്ന നിലയിൽ സഭയിൽ രഹസ്യകുമ്പസാരവും പാപമോചനവും (absolution) മാർഗ്ഗദർശനവും direction) നടപ്പിലിരിക്കുന്നു എന്നറിവാനുള്ള അവകാശം അത്മായക്കാർക്കുണ്ട്. കഴിഞ്ഞ കാലത്ത് കുമ്പസാരം ദുരുപയോഗപ്പെടുത്തി എന്നതുകൊണ്ടോ, മറ്റെന്തെങ്കിലും കാരണവശാലോ അതിനെതിർ പറവാൻ പ്രയാസമില്ല, എന്നാൽ വി. കുമ്പസാരം ദൈവനിർദ്ദിഷ്ടമാണ്. അതു മനഃപൂർവ്വം അവഗണിക്കുകയോ അപലപിക്കുകയോ ചെയ്യുന്നവരെല്ലാം രക്തപാതകത്തിനുത്തരവാദികളാകുന്നു."ആംഗ്ലേയസഭയിലെ ഒരു പണ്ഡിതൻ എഴുതിയ ഗ്രന്ഥത്തിൽ നിന്നുള്ള ഉദ്ധരണിയാണു മുകളിൽ കാണുന്നത്. സുറിയാനി സഭയിൽ വി. കുമ്പസാരം വിശ്വാസിക്ക് അപരിത്യാജ്യമായ കൂദാശകളിലൊന്നായി പരിഗണിക്കപ്പെട്ടുന്നുണ്ടെങ്കിലും അതിന് പല പ്രകാരത്തിൽ ദൂഷിച്ച് പലസ്ഥലങ്ങളിലും കേവലം ഒരു അനുഷ്ഠാനം മാത്രമായി പരിണമിച്ചിട്ടില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതിനുള്ള രണ്ടു പ്രധാന കാരണങ്ങൾ ഏതൽ വിഷയം സംബന്ധിച്ച് വൈദികരിൽ പലർക്കും ലഭ്യമായിട്ടുള്ള ജ്ഞാനത്തിന്റെ കുറവും, അത്മായരുടെ ഇടയിൽ അതു സംബന്ധമായി നിലവിലിരിക്കുന്ന മിഥ്യാബോധത്തിന്റെ കാഠിന്യവുമത്രേ. ഇവരണ്ടും പരിഹരിക്കപ്പെടാത്തിടത്തോളംകാലം ദൂഷിപ്പുകൾ വർദ്ധിക്കുവാനേ മാർഗ്ഗം കാണുന്നുള്ളു. മുൻ സൂചിപ്പിച്ച പണ്ഡിതൻ തുടർന്നെഴുതുന്നു. "ദൈവദൃഷ്ടിയിൽ വിലയേറിയ മനുഷ്യാത്മാക്കളാണ് നശിക്കുന്നത്. സഹായത്തിനുവേണ്ടി, പാപമോചനംമൂലം ലഭ്യമാകുന്ന പുതിയ ജീവിതാരംഭത്തിനുവേണ്ടി, ദൈവവും പാപിയായ മനുഷ്യനും തമ്മിലുള്ള നിലപാടിനെപ്പറ്റിയുള്ള വ്യക്തമായ ധാരണയ്ക്കുവേണ്ടി, ആയിരങ്ങളാണു ദാഹിച്ചുകൊണ്ടിരിക്കുന്നത്. അവർ ഇതിനുവേണ്ടി പാരവശ്യപ്പെടുന്നു; പലപ്പോഴും എന്തിനുവേണ്ടി പാരവശ്യപ്പെടുന്നു എന്നവരറിയുന്നില്ലതാനും. സഭയുടെ സഹായവും ആശ്വാസവും മനുഷ്യജാതിക്കു മുഴുവൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതത്രേ. സുവിശേഷം ദരിദ്രരോടത്രേ പ്രസംഗിക്കപ്പെട്ടത്." വി. കുമ്പസാരം വർജ്യമെന്ന നിലയിൽ പരിഗണിച്ച പ്രോട്ടസ്റ്റൻറ് സഭാ വിഭാഗത്തെപ്പറ്റി പ്രൊഫസർ ഹാർണക്ക് പറയുന്നത് "കുമ്പസാരമാകുന്ന വൃക്ഷത്തിന്റെ ചില ഫലങ്ങൾ ദുഷിച്ചുപോയ കാരണത്താൽ ആ വൃക്ഷത്തെ വേരോടെ പിഴുതുകളഞ്ഞ പ്രോട്ടസ്റ്റൻറുകാർ കുറ്റകരമായ ഭോഷത്വത്തിനുത്തരവാദികളാണെന്നാണ്." ഡോ. ആഡംസ് എഴുതുന്നു. "ഒരു വൈദികൻ അവനു സ്വയമായുള്ള ഏതെങ്കിലും അധികാരത്താൽ കുമ്പസാരം കേൾക്കുന്നില്ല എന്നു കാതോലികവിശ്വാസി അറിയുന്നു. എന്നാൽ ദൈവത്തിന്റെ പ്രതിപുരുഷൻ എന്ന നിലയിൽ യേശുവിന്റെ നാമത്തിൽ വൈദികൻ ലോകത്തിൽ അഴിക്കുകയോ കെട്ടുകയോ ചെയ്യുന്നതെല്ലാം വൈദികന്റെ അധികാരത്തിനടുത്ത പ്രവൃത്തികൾമാത്രമെന്ന് അവൻ അറിയുന്നുണ്ട്. ഈ ജ്ഞാനം കുമ്പസാരത്തിനാവശ്യമായ ഗൗരവബോധവും അതിന്റെ പരിപൂർണ്ണ സത്യാവസ്ഥ അതിനു ശക്തിയും നല്കുന്നു. എല്ലാകുമ്പസാരത്തിലും മനഃസാക്ഷിയുടെ ശക്തിയാൽ അതിവിശുദ്ധമായ വിജയവും, സ്നേഹത്താൽ ജീവിതവിശുദ്ധിയുംനന്മയും;ദൈവത്തിനായുള്ള അഗ്രഹത്താൽ ആത്മീക സമാധാനവും പ്രാപിക്കുന്നു. കുമ്പസാരം അനേക ലക്ഷങ്ങൾക്കു നൂതനമായ ധൈര്യവും, ഉറപ്പും, ജീവിതത്തിനു പുതിയ ആരംഭവും നേടികൊടുത്തിട്ടുണ്ട്."

തന്റെ കുഞ്ഞുങ്ങളുടെ ആവശ്യങ്ങൾ എന്തെന്നറിയുന്ന കരുണയുള്ള ദൈവം വി. കുമ്പസാരമാകുന്ന കൂദാശമൂലം അത്ഭുതകരമായ ഒരു ക്രമീകരണമാണ് ചെയ്തിരിക്കുന്നത്. സഭ അതിലെ അംഗങ്ങളുടെമേൽകെട്ടിവെയ്ക്കുന്നഒരു മഹാഭാരമെന്ന് അതിനെപ്പറ്റി ആരെങ്കിലും കരുതുന്നപക്ഷം അതിൽപരം ഒരബദ്ധം അവർക്ക് സംഭവിപ്പാനില്ല. പാപത്തെ ശരിയായി വീക്ഷിക്കുവാൻ കഴിഞ്ഞിട്ടുള്ളവർക്ക് അതിന്റെ ഗൗരവശംമനസ്സിലാക്കുവാൻ കഴിയണം. പാപം ഭയങ്കരമാണല്ലോ. എന്നാൽ കുമ്പസാരത്തിൽ തെളിഞ്ഞു കാണുന്നത് സ്നേഹസമ്പൂർണ്ണനായ ദൈവം അതിൽ നൽകിയിട്ടുള്ള കരുണാസമ്പൂർണ്ണമായ ക്ഷമയത്രേ:

ഉണങ്ങിവരണ്ട ഭൂമി കണ്ണുകളിപ്പിക്കുന്ന പച്ചപ്പട്ട് അണിഞ്ഞു കഴിയുമ്പോൾ ദൈവം ഭൂമിയിലേക്ക് മഴഅയച്ച് അതിന്റെ ദാഹം ശമിപ്പിച്ചു എന്നു നാം അറിയുന്നു. ജ്വരബാധിതനായ രോഗിയുടെ ജ്വരം ശമിച്ചു ശോഷിച്ച ശരീരം പുഷ്ടിപ്പെടുകയും കുഴിഞ്ഞ നയനങ്ങൾ സജീവമായി നന്ദിപൂർവ്വം സ്വർഗ്ഗത്തിലേക്കുയരുകയും ചെയ്യുമ്പോൾ അദൃശ്യനായ ദൈവത്തിന്റെ തൃക്കരങ്ങൾ നാമവിടെ ദർശിക്കുന്നു. കൂനനായ മനുഷ്യൻ നിവിർന്നു നടക്കുകയും, അന്ധൻ കാഴ്ചപ്രാപിക്കുകയും കുഷ്ഠരോഗികൾ സൗഖ്യം പ്രാപിക്കുകയും ചെകിടർ കേൾക്കുകയും ചെയ്യുന്നു എന്ന് നാം ഗ്രഹിക്കുമ്പോൾ അവരെ സൗഖ്യമാക്കുന്നതിന് ആരിൽ നിന്ന് ശക്തിപുറപ്പെട്ടു എന്നു നാം മനസ്സിലാക്കുന്നു.

ആദ്ധ്യാത്മികമായ സൗഖ്യപ്രാപ്തി, സ്വർഗ്ഗീയകാര്യങ്ങളിലുള്ള താല്പര്യം, ജഡമോഹങ്ങളിലുള്ള വിരക്തി, ഒരവസരത്തിൽ അഹങ്കാരിയായിരുന്നവന്റെ ശിശുതുല്യമായ വർത്തനാരീതി കഠിനഹൃദയന്റെ അനുതാപാശ്രുക്കൾ, ഇവയൊക്കെ കാണുമ്പോൾ ദൈവികകൃപയുടെ പ്രവർത്തനശക്തിയെപ്പറ്റി ചിന്തിച്ച് നാം നമ്രശിരസ്കരായിപ്പോകും.

മരണകരമായ പാപം ദൈവം ക്ഷമിക്കുന്നു എന്നുള്ളതുതന്നെ അത്ഭുതകരമല്ലയോ? ഒരു മനുഷ്യൻ മരണകരമായ പാപം ചെയ്യുമ്പോൾ അവൻ ദൈവത്തെ പുറംതള്ളി തന്നെത്തന്നെ ആത്മികമായ മരണത്തിനു വിധേയനാക്കുകയാണുചെയ്യുന്നത്. ദൈവം അവന്റെ ദൃഷ്ടിക്കു മുമ്പുണ്ടായിരുന്നിട്ടും ലോകവും അതിന്റെ പ്രതാപങ്ങളും തരുന്ന മോദങ്ങളെപ്രതി അവൻ അവന്റെ സ്രഷ്ടാവിനെ നിരസിച്ചു. അങ്ങനെയുള്ളവരിൽനിന്ന് ദൈവം തന്റെ കൃപയെ തടഞ്ഞു കളയുന്നു എങ്കിൽ അതിൽ അൽഭുതത്തിനവകാശമില്ല. അങ്ങനെയുള്ളവരെ പൂർവസ്ഥാനത്തേക്ക് സ്വാഗതം ചെയ്യുന്നതിൽ ദൈവം പ്രദർശിപ്പിക്കുന്ന മഹാകാരുണ്യത്തെപ്പറ്റിയാണ് അൽഭുതപ്പെടേണ്ടതു. അതുപോലെതന്നെ പാപിയിൽനിന്ന് അവിടുന്ന് ആവശ്യപ്പെടുന്ന ത്യാഗം ഇത്രനിസ്സാരമാണെന്നുള്ളതുതന്നെ അൽഭുതകരമല്ലേ? പാപത്തിന്റെ സ്വഭാവത്തെപ്പറ്റി ശരിയായ ജ്ഞാനമില്ലത്തവരേ പാപികളുടെമേൽ ദുർഭരമായ വ്യവസ്ഥകൾ കെട്ടിവയ്ക്കുന്ന ഒരു ക്രമീകരണമായി ഈ കൂദാശയെ കരുതുകയുള്ളു.

## വാരപഞ്ചാംഗം

| | മെയ് | ഇടവം | ഇൗയോർ |
|---|---|---|---|
| ഞായർ | 27 | 13 | 14 |
| തിങ്കൾ | 28 | 14 | 15 |
| ചൊവ്വ | 29 | 15 | 16 |
| ബുധൻ | 30 | 16 | 17 |
| വ്യാഴം | 31 | 17 | 18 |
| വെള്ളി | 1 | 18 | 19 |
| ശനി | 2 | 19 | 20 |

### വിശേഷദിവസങ്ങൾ

ഇടവം 25. സ്വൎഗ്ഗാരോഹണപ്പെരുനാൾ.

### Thought for the Week

"Not only to say the right thing in the right place, but far more difficult still, to leave unsaid the wrong thing at the tempting moment".

Sala.

# THE CHURCH WEEKLY

## ധാർമ്മികമായി വളർച്ചയില്ലാത്ത ബുദ്ധിവൈഭവം

"A race that has grown up intellectually must grow up morally or perish" ബുദ്ധിപരമായി വളൎന്നിട്ടുള്ള ഒരു ജാതി സാന്മാൎഗ്ഗികമായും വളരണം. അല്ലെങ്കിൽ അതു നശിക്കും. ഓക്സ്ഫോർഡ് സൎവ്വകലാശാലയിലെ പ്രസിദ്ധ പണ്ഡിതനായ ഡോക്ടർ സ്റ്റ്റീറർ ചെയ്ത ഈ പ്രസ്താവന ശ്രീ സി. പി. മാത്തൻ ചെങ്ങന്നൂർ വച്ചു നടന്ന സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ഉദ്ധരിക്കയുണ്ടായി. സുറിയാനി ക്രിസ്ത്യാനികൾ ബുദ്ധിപരമായി വികസിച്ചതുപോലെ ധാർമ്മികമായി പുരോഗമിച്ചിട്ടില്ലെന്നുള്ള വസ്തുത ചൂണ്ടിക്കാണിക്കുവാനാണ് മി. മാത്തൻ ഈ ഉദ്ധരണത്തെ അവലംബിച്ചതു്. അതിനുദാഹരണമായി ഒന്നുരണ്ടു സംഭവങ്ങളും സ്വാനുഭവത്തിൽനിന്നു വിവരിക്കുകയുണ്ടായി. സമുദായമായും വ്യക്തികളായും കാൎയ്യസാദ്ധ്യത്തിനു വേണ്ടി നാം ചില എളുപ്പവഴികൾ സ്വീകരിക്കുക സാധാരണമാണ്. അവിടെ നമുക്കു്, ധർമ്മഭ്രംശം ഭവിക്കുന്നു എന്ന വസ്തുത നമ്മെ അലട്ടാറില്ല. മാർഗ്ഗമെന്തായിരുന്നാലും ലക്ഷ്യം നല്ലതാണെങ്കിൽ മതിയെന്നുള്ള ഒരു ധാർമ്മികസിദ്ധാന്തം പലരെയും ഈ കാൎയ്യത്തിൽ വഴിതെറ്റിക്കാറുണ്ടു്. ഒരു സൽകാൎയ്യം സാധിക്കാൻവേണ്ടി ഏതുമാർഗ്ഗവും സ്വീകരിക്കാമെന്നുവന്നാൽ ജീവിതത്തിന്റെ നാശം അതിവിദൂരമായിരിക്കയില്ല. ഒരാളെ യേശുക്രിസ്തുവിൽ വിശ്വസിപ്പിച്ചു രക്ഷനൽകാൻ "കനകംമൂലവും കാമിനിമൂലവും" അത്യാകർഷകങ്ങളായ സഹായങ്ങൾ ചെയ്യുന്നതും ഒരുപക്ഷേ നീതീകരിക്കപ്പെടാമെന്നു് വാദിക്കുന്നവർ കണ്ടേക്കാം. എന്നാൽ ആത്യന്തികമായ അപഗ്രഥനത്തിൽ ഇങ്ങനെയുള്ള വാദങ്ങൾ കേവലം ബുദ്ധിശൂന്യങ്ങളാണെന്നു തെളിയും. കുരിശുകളും പ്രയാസങ്ങളുംകൂടാതെ കഴിക്കാനുള്ള കുറുക്കുവഴികൾ തേടുന്നവരാണു് ധൎമ്മഭ്രംശപരമായ ഈ പ്രലോഭനത്തിനു് വശംവദരാകുന്നതു്. മിശിഹാതമ്പുരാനും അങ്ങനെയൊരു എളുപ്പമാൎഗ്ഗം സ്വീകരിച്ചെങ്കിൽ തന്റെ തിരുവവതാരം നിഷ്ഫലമാകുമായിരുന്നു. ക്രൂശിക്കപ്പെട്ട യേശു ഉയിൎത്തെഴുന്നേറ്റതിന്റെ നവജീവനും, പ്രചോദനവും ഒന്നു വേറെയാണു്. സന്മാർഗ്ഗനിഷ്ഠയുള്ള ലോകമഹാത്മാക്കളാരും "end justifies the means" "ലക്ഷ്യം മാൎഗ്ഗത്തെ നീതീകരിക്കുന്നു"വെന്നുള്ള പ്രമാണത്തെ സ്വീകരിച്ചിട്ടില്ല. അങ്ങനെ സ്വീകരിക്കുവാനുള്ള പ്രലോഭനം മിശിഹാതമ്പുരാനും ഉണ്ടായിട്ടുണ്ടു്. ലോകപ്രസിദ്ധങ്ങളായ അദ്ദേഹത്തിന്റെ പരീക്ഷകൾ നീതിമാൎഗ്ഗത്തിന്റെ ശാശ്വതദീപസ്തംഭങ്ങളായി എന്നും പ്രശോഭിക്കുന്നു. അദ്ദേഹത്തിന്റെ പാവനനാമം വഹിക്കുന്ന ഒരു സമുദായം, കേസു ജയിക്കുവാനോ സ്വാതന്ത്ര്യം സ്ഥാപിക്കുവാനോ വാശി സാധിക്കുവാനോ അനഭിമാനകരമായമാൎഗ്ഗം സ്വീകരിക്കുന്നപക്ഷം വിനാശകരമായ പല അനുഭവങ്ങളിലേക്കു നട്ടംതിരിയുമെന്നുള്ളതിനു് തെളിവിനു് അടുത്ത കാലത്തെ നമ്മുടെ ചരിത്രം തേടിയാൽ മതി. ബുദ്ധിപരമായി ധനാഗമമാൎഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിൽ സാമൎത്ഥ്യം പ്രദർശിപ്പിക്കുന്ന ഒരു സമുദായം ധൎമ്മദീക്ഷ ത്യജിച്ചാൽ ആ ധനസമ്പാദനം തന്നെ അവൎക്കു് വിനാശകരമായി ഭവിക്കുമെന്നു എത്ര ലക്ഷം ഉദാഹരണങ്ങളാണു് ലോകചരിത്രത്തിലുള്ളതു്. ആ അനുസ്മരണയിലേക്കു് സമുദായത്തിനെ കോൺഗ്രസ് സമ്മേളനാദ്ധ്യക്ഷൻ ക്ഷണിച്ചതു് ഒട്ടും അസ്ഥാനത്തല്ല. കൎത്തവ്യബോധമുള്ള ഒരു സമുദായത്തിനു് ഈ പരമാർത്ഥം നിസ്സാരമെന്നു തള്ളിക്കളയുവാൻ സാദ്ധ്യവുമല്ല.

## സിറിയൻ വിദ്യാൎത്ഥിനി കോൺഫറൻസ്

തിരുവല്ലാ ബാലികാമഠത്തിൽവച്ചു നടത്തപ്പെട്ട സിറിയൻ വിദ്യാൎത്ഥിനികോൺഫറൻസ് വിജയകരമായി പൎയ്യവസാനിച്ചിരിക്കുന്നു. കോൺഫറൻസിൽ 90 പ്രതിനിധികൾ സംബന്ധിച്ചു. നി. വ. ദി. ശ്രീ. മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഉൽഘാടന പ്രസംഗം വിദ്യാൎത്ഥിനികൾക്കു ശുഭപ്രതീക്ഷയും ആത്മധൈര്യവും പ്രദാനം ചെയ്യുന്നതിനു സഹായകമായിരുന്നു. ദിവ്യശ്രീമാന്മാരായ കെ. ഫീലിപ്പോസ്, ഏ. പി. കാൽട്ടൺ, ഇ. പി. ജേക്കബ്, എൻ. ജി. കുര്യൻ എന്നിവരായിരുന്നു പ്രാസംഗികന്മാർ.

അടുത്ത വൎഷത്തെ സമ്മേളനം മാവേലിക്കരെവച്ചു നടത്തണമെന്നും, സമ്മേളനത്തോടനുബന്ധിച്ചു് ഒരു "സെയിൽ" ഉണ്ടായിരിക്കണമെന്നും അങ്ങനെ കോൺഫറൻസിനു് ഒരു ഫണ്ടുണ്ടാകണമെന്നും തീരുമാനിച്ചു.

## സണ്ഡേസ്കൂൾ വാൎഷികം

മലങ്കര സിറിയൻ സണ്ടേസ്കൂൾ അദ്ധ്യാപക സമ്മേളനം ഈ ആണ്ടിൽ കൊല്ലം ഇടവകയിൽ പെട്ട ചാത്തന്നൂർ ഇംഗ്ലീഷ് സ്കൂളിൽ വച്ചു് മാർ തേവോദോസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടന്നുവരുന്നു. അദ്ധ്യാപകന്മാൎക്കായി നടത്തിവരുന്ന ക്ലാസുകളിൽ വിവിധ ഇടവകകളിൽ നിന്നുമായി അൻപതോളം അദ്ധ്യാപകന്മാർ സംബന്ധിക്കുന്നുണ്ടു്. ഈ വൎഷം ക്ലാസ്സുകൾ എടുക്കുന്നതു് റവ. ഫാദേഴ്സ് കെ. ഡേവിഡ്, ഈ. മാത്യൂസ്, ശ്രീമാന്മാരായ എം. വി. ഏബ്രഹാം, പി. പി. ജോർജ്ജ് എന്നിവരാകുന്നു. എല്ലാവൎഷവും നടത്താറുള്ള വാൎഷികയോഗം മാർ തേവോദോസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തുകയും തദവസരത്തിൽ ശ്രീ കെ. എം. സക്കറിയാ എം. എ, എൽ. റ്റി. പ്രസംഗിക്കുകയും ചെയ്യും. പതിവുപോലെ മത്സരപരീക്ഷയിൽ സമ്മാനാർഹരായവൎക്കു സമ്മാനദാനവും നടന്നു.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | |
|---|---|---|
| ഒരു വൎഷത്തേക്കു് | Rs. | 6—0—0 |
| ആറു മാസത്തേക്കു് | " | 3—0—0 |
| ഒറ്റപ്രതി | | 0—2—0 |

<u>പ്രതിവാരപ്രഭാഷണം</u> (The Sermon for the week)

# മറിയാമിന്റെ കാഴ്ച

"അവൻ ബെഥാന്യയിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽ പന്തിയിൽ ഇരിക്കുമ്പോൾ ഒരു സ്ത്രീ ഒരു വെൺകൽഭരണി വിലയേറിയ സ്വച്ഛജടാമാംസിതൈലവുമായി വന്നു ഭരണി പൊട്ടിച്ച് അവന്റെ തലയിൽ ഒഴിച്ചു". (വി. മർക്കോസ് 14: 3)

നമ്മുടെ കർത്താവിന്റെ ഇഹലോകവാസത്തിന്റെ അവസാനഘട്ടത്തിൽ നടന്ന ഒരു സംഭവമാണ് നമ്മുടെ ചിന്താവിഷയം. ഒരു വശത്ത് മഹാപുരോഹിതന്മാരും ശാസ്ത്രിമാരും "അവനെ ഉപായത്താൽ പിടിച്ചു കൊല്ലേണ്ടതെങ്ങനെ എന്നന്വേഷിച്ചു." മറുവശത്ത് യൂദാ അവനെ ഒററിക്കൊടുക്കുവാൻ വട്ടംകൂട്ടി. ഇങ്ങനെ ദ്വേഷത്തിന്റെയും വഞ്ചനയുടെയും ഇടയിൽ, അന്ധകാരമയമായ ഒരന്തരീക്ഷത്തിൽ മിന്നിത്തിളങ്ങിയ ഒരു പ്രകാശംപോലെയാണ് ഈ സംഭവം നാം വീക്ഷിക്കുന്നത്. ഈ സംഭവത്തിൽ പറഞ്ഞിരിക്കുന്ന സ്ത്രീ മാർത്തായുടെ സഹോദരിയായ മറിയയാണെന്നാണ് വി. യോഹന്നാൻ തന്റെ സുവിശേഷത്തിൽ എഴുതിയിട്ടുള്ളത്. അങ്ങനെയെങ്കിൽ വിനീതയും സാമൂഹ്യസന്ദർഭങ്ങളിൽ അധികമൊന്നും പരസ്യമായി പ്രത്യക്ഷപ്പെടാതെ ഒതുങ്ങി ജീവിച്ചിരുന്ന മറിയം ഒരു വിരുന്നിൽ പങ്കുകൊണ്ടിരുന്ന യേശുവിനെ പരസ്യമായി സമീപിച്ച് അവനെ തൈലാഭിഷേകം ചെയ്യുവാൻ ധൈര്യപ്പെട്ടതിന്റെ കാരണമെന്തെന്നും പ്രത്യക്ഷത്തിൽ അത്ര പ്രാധാന്യം അർഹിക്കാത്ത ഈ സംഭവത്തെ നമ്മുടെ കർത്താവ് പ്രശംസിച്ചതെന്തുകൊണ്ടാണെന്നും നാം ചിന്തിക്കേണ്ടിയിരിക്കുന്നു.

"അവൾ തന്നാൽ ആവതു ചെയ്തു; കല്ലറയിലെ അടക്കത്തിനായി എന്റെ ദേഹത്തിനു മുമ്പുകൂട്ടി തൈലംതേച്ചു." നമ്മുടെ കർത്താവിന്റെ വാക്കുകളിൽ നിന്ന് മറിയയുടെ പ്രവൃത്തിയുടെ അർത്ഥവും ഉദ്ദേശവും എന്തായിരുന്നുഎന്ന് നമുക്കു മനസ്സിലാക്കാം. കർത്താവിന്റെ സന്നിധിയിൽ ശാന്തമായിരുന്നു തന്റെ വചനങ്ങളെ ശ്രവിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന പതിവു മറിയയ്ക്കുണ്ടായിരുന്നു. കർത്താവിന്റെ മരണത്തെക്കുറിച്ചുള്ള പ്രസ്താവനകൾ അവളെ അഗാധമായി ചിന്തിപ്പിച്ചുകാണുമെന്നുള്ളതിനു സംശയമില്ല, സ്നേഹപൂർണ്ണമായ വിശ്വാസത്തിനു മാത്രം സാദ്ധ്യമാകുന്ന ഒരു intuitive knowledge കർത്താവിന്റെ മരണത്തെക്കുറിച്ച് അവൾക്കു ലഭിച്ചു എന്നു നമുക്കു വിചാരിക്കാം. കർത്താവിന്റെ മരണത്തിന്റെ സ്വഭാവവും സാരവും അവൾ അല്പമായിട്ടെങ്കിലുംമനസ്സിലാക്കിയിരിക്കണം. മനുഷ്യരോടുള്ള അതിരററ സ്നേഹം നിമിത്തംപിതാവിന്റെ ഹിതത്തിനു പരിപൂർണ്ണമായി കീഴ്പ്പെട്ടുകൊണ്ട് സ്വയാർപ്പണം ചെയ്ത ഒരു ജീവിതമാണ് കർത്താവിന്റേതെന്നും തന്റെ മരണം സ്വമനസ്സാലെ കൈവരിച്ച ഒരു ത്യാഗകൃത്യം മാത്രമാണെന്നും അവൾ വിശ്വാസകണ്ണുകളാൽ കണ്ടിരിക്കണം. അപ്പോൾ അവളുടെ ഹൃദയം ഭക്തിയുംകൃതജ്ഞതയുംകൊണ്ട് കവിഞ്ഞൊഴുകി. അതെങ്ങിനെയാണ് പ്രകടിപ്പിക്കേണ്ടതെന്നവൾ ചിന്തിച്ചു. വിലപിടിച്ച രാജകീയമായ ഒരു സമ്മാനവുംകൊണ്ട് അവളുടെ നാഥനെ സമീപിച്ച് മററാർക്കും അവളെ തടസ്സപ്പെടുത്തുവാൻ ഇടകൊടുക്കാതെ ഭരണി പൊട്ടിച്ച് ആ തൈലം മുഴുവനും യേശുവിന്റെ തലയിൽ ചൊരിഞ്ഞു. ഇതു് ഒരു അസാധാരണസംഭവമായിരുന്നു. എങ്കിലും അതിന്റെ ആന്തരാർത്ഥം അറിഞ്ഞ കർത്താവ് ആ പ്രവൃത്തിയിൽ അവളെ പ്രശംസിച്ചു. കർത്താവിന്റെ മരണത്തെപ്പററിയുള്ള പ്രസ്താവനകൾ വി. പത്രോസിന്റെ മനസ്സിൽ ഉളവാക്കിയ ചിന്താഗതി മറിയയുടേതിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു. പത്രോസ് കർത്താവിനെ ഉപദേശിക്കുവാനും പിന്തിരിപ്പിക്കുവാനുമാണ് ശ്രമിച്ചത്. കേവലം സ്വാർത്ഥപരമായ, മാനുഷികമായ സ്നേഹം മാത്രമാണ് പത്രോസിൽ പ്രത്യക്ഷപ്പെട്ടത്. എന്നാൽ മറിയയിൽ നാം കാണുന്നത് ആത്മീയ പരിജ്ഞാനത്തിന്റെയും സ്നേഹപൂർവ്വമായ വിശ്വാസത്തിന്റെയും പ്രദർശനമാണ്. സ്നേഹപൂർവ്വം കർത്താവിന്റെ സന്നിധിയിൽ കാത്തിരിക്കുകയും കർത്താവിന്റെ വചനങ്ങളെ ധ്യാനിക്കുകയും ചെയ്തതിനാൽ കർത്താവിന്റെ മനസ്സു കൂടുതലായി അറിയുന്നതിനു മറിയയ്ക്കു സാധിച്ചു. തന്റെ മരണത്തിന്റെ അർത്ഥം അവൾ മനസ്സിലാക്കി. മറിയയെപ്പോലുള്ളവർക്ക് ഇന്നും ലഭിക്കുന്ന ഒരു വലിയ പദവിയാണതു്. അങ്ങനെയുള്ള അനേകർ ഇന്നു ക്രിസ്തുസഭയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു.

മറിയ മനോഹരമായ ഒരു പ്രവൃത്തിയാണ് ചെയ്തതു്. യൂദായെപ്പോലെയുള്ള ആളുകൾ അതു് ഒരു വെറും ചെലവായി മാത്രം കണ്ടു. ഇന്നും അങ്ങനെ വിചാരിക്കുന്നവരാണ് അധികം പേരും. ആ തൈലത്തിന്റെ വിലയായ മുന്നൂറു വെള്ളിക്കാശു് ദരിദ്രർക്കു വീതിച്ചു കൊടുത്തെങ്കിൽ എത്ര നന്നായിരുന്നു? യേശുവിനേക്കാൾ കൂടുതൽ ദരിദ്രരോടു അനുകമ്പയുള്ളവർ മററാരുമുണ്ടായിട്ടില്ല. ഇന്നു ക്രിസ്ത്യാനികളുടെയും ക്രിസ്തുസഭയുടെയും ലൗകികസമ്പത്തു ദാരിദ്ര്യനിവാരണത്തിനും പൊതുനന്മയ്ക്കുമായി വേണ്ടത്ര വിനിയോഗിക്കപ്പെടുന്നില്ല എന്നുള്ളതു പരിതാപകരമായ ഒരു പരമാർത്ഥമാണ്. എന്നാൽ ദൈവസ്നേഹത്തിലും ദൈവാരാധനയിലും അധിഷ്ഠിതമല്ലാത്ത ദാനധർമ്മങ്ങൾക്കു ക്രിസ്തീയ ജീവിതത്തിലും ക്രിസ്തുസഭയിലും സ്ഥാനമില്ല എന്നുള്ളതു മറിയയുടെ പ്രവൃത്തിയും കർത്താവിന്റെ പ്രശംസയും വിശദമാക്കുന്നു. യാതൊരു ദാനധർമ്മത്തിനും സാമൂഹ്യസേവനത്തിനും ക്രിസ്ത്യാനിയുടെ നാഥനായ കർത്താവേശുമശിഹായോടുള്ള സ്നേഹാദരങ്ങൾക്കുള്ള സ്ഥാനം കവർന്നെടുക്കുവാൻ കഴിയുന്നതല്ല. ദൈവത്തെ മറന്നുള്ള സഹോദരസ്നേഹവും സഹോദരസ്നേഹത്തിൽ എത്തിച്ചേരാത്ത ദൈവസ്നേഹവും, ഇതു രണ്ടും ക്രിസ്തീയമല്ല. സഭയുടെയും സ്ഥാപനങ്ങളുടെയും, വ്യക്തികളുടെയും ജീവിതത്തിൽ അക്രൈസ്തവമായ കണക്കുകൂട്ടൽ സർവസാധാരണമാണ്. ക്രിസ്തുലോകത്തിൽ പണസംബന്ധമായ ലാഭനഷ്ടങ്ങളെക്കാൾ പ്രധാനമായ പല പ്രശ്നങ്ങൾ ഉണ്ട്. ഉദാഹരണമായി കുടുംബജീവിതത്തിൽ ഒരു പിതാവും ഈ കണക്കുകൂട്ടലിനെ ആസ്പദമാക്കിമാത്രം തന്റെ കുഞ്ഞുങ്ങളോടു പെരുമാററില്ല. ഒരു കുഞ്ഞിനു രോഗം വന്നാൽ സ്നേഹമുള്ള പിതാവു് ആ കുഞ്ഞിനു സുഖം ലഭിക്കുവാൻ ആവശ്യമായ എന്തു ചെലവും ചെയ്യുവാൻ സന്നദ്ധമാകുന്നു. അവിടെ ലാഭനഷ്ടങ്ങളല്ല ചിന്താവിഷയം. അതുപോലെ ക്രിസ്തുലോകത്തിലും പണത്തേക്കാൾ കൂടുതൽ വിലമതിക്കപ്പെടേണ്ടതു്, സ്നേഹം, കൂട്ടായ്മ, സത്യം, വിശുദ്ധി, സ്വാതന്ത്ര്യം മുതലായവ ആത്മീയ മൂല്യങ്ങളാണ്.

മറിയയെപ്പോലെ, കണക്കുകൂട്ടാതെ, ധാരാളമായി കർത്താവിനും കർത്താവിനെപ്രതി മററുള്ളവർക്കും കൊടുക്കുന്ന മനോഭാവം നാം വളർത്തേണ്ടതാണ്. ലോകത്തിന്റെ കണ്ണുകളിൽ അങ്ങനെയുള്ള ഔദാര്യം അനാവശ്യവും അപ്രായോഗികവുമായി തോന്നിയേക്കാം. എന്നാൽ അതു ദൈവം ഏററവും വിലമ

# ക്രൈസ്തവലോക വാർത്തകൾ

## അജ്ഞാതനാമാവിന്റെ സംഭാവന

കാനഡായിലെ പ്രസ്ബിറ്റീറിയൻ സഭയിൽ ഏറ്റവും ചുരുങ്ങിയ ശമ്പളമായ 2000 ഡോളർ വീതം ലഭിക്കുന്ന 299 വൈദികർക്കു കഴിഞ്ഞ ക്രിസ്തുമസ്സവസരത്തിൽ നിനച്ചിരിയാത്ത ഒരു പാരിതോഷികം ലഭിക്കുകയുണ്ടായി. ഏതോ ഒരു കോടീശ്വരൻ ക്രിസ്തുമസ്സ് സംഭാവനയായി 25 ഡോളർ വീതം അവർക്കോരോരുത്തർക്കും അയച്ചുകൊടുത്തു. ദാതാവിനെ അറിയാതെ വിഷമിച്ച ആ വൈദികരിൽ പലരും അദ്ദേഹം എഴുതയയ്ക്കുന്നതിനുപയോഗിച്ച സ്റ്റേഷനറി ഓട്ടോവായിലെ സെൻറ് ആൻഡ്റൂസ് ഇടവകയിലേതാണെന്നു മനസ്സിലാക്കി നന്ദിപ്രകടിപ്പിച്ചു കത്തുകൾ അവിടേക്ക് അയച്ചു. അവരുടെ എഴുത്തുകളിൽ നിന്നു വൈദികരിൽ പലരുടേയും ദയനീയമായ സാമ്പത്തിക ദുസ്ഥിതി ഗ്രഹിച്ച ആ മഹാനുഭാവൻ പത്തു ലക്ഷം ഡോളർ ഉടനെതന്നെ അങ്ങനെയുള്ള വൈദികരുടെ അവശതാ പരിഹാരാർത്ഥം പ്രസ്ബിറ്റീറിയൻ സഭാധികാരികളെ ഏൽപ്പിക്കുകയുണ്ടായി. ഏറ്റവും ചുരുങ്ങിയ ശമ്പളം വാങ്ങിക്കുന്ന വിവാഹിതനായ ഓരോ വൈദികനും ഈ ഫണ്ടിൽ നിന്നു പ്രതിവർഷം ആറു ഡോളർ ലഭിക്കുന്നതിനു പുറമെ ആദ്യത്തെ മൂന്നു കുട്ടികൾക്കും അൻപതു ഡോളർ വീതംകൂടെ ലഭിക്കത്തക്കവിധത്തിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു. ഈ അജ്ഞാത ദാതാവിനെ കണ്ടുപിടിച്ച ഒരാളിനോട് അദ്ദേഹം അതേപ്പററി പറഞ്ഞതു ഏതാണ്ടിപ്രകാരമായിരുന്നു "ഞാൻ അതൊരു വിനോദമായിട്ടേ കരുതുന്നുള്ളു. ഞാൻ ജീവിക്കുമ്പോൾ എനിക്ക് ആനന്ദിക്കുന്നതിനാണ് ധനം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്"

---

തീക്കുന്നതാണ്, അതു ക്രിസ്തുസഭയുടെ കെട്ടുപണിക്ക് അത്യന്താപേക്ഷിതവുമാണ്. അഗാധമായ ദൈവസ്നേഹത്താൽ പ്രേരിതവും വലംകൈ ചെയ്യുന്നതു് ഇടംകൈ അറിയാത്തതുപോലെ അനാർഭാടവും ആത്മാർത്ഥവുമായ ദാനധർമ്മങ്ങൾ ക്രിസ്ത്യാനിക്കും ക്രിസ്തുസഭയ്ക്കും ഒരു ഭൂഷണം മാത്രമല്ല; അതവരുടെ കർത്തവ്യവും കൂടെയാണ്.

## ഗ്രീക്കു സഭയും എത്തിയോപ്യൻ സഭയും

ഗ്രീക്കു സഭയും എത്തിയോപ്യൻ സഭയും തമ്മിലുള്ള സ്നേഹബന്ധം ദൃഢപ്പെടുത്തുന്നതിന് ആതൻസിലെ ആർച്ചുബിഷപ്പ് അടുത്തയിടെ മുൻകൈ എടുത്തു പ്രവർത്തിക്കുകയുണ്ടായി. എത്തിയോപ്യൻ സഭയുടെ സ്വാതന്ത്ര്യപ്രാപ്തി ആഘോഷിച്ച അവസരത്തിൽ അദ്ദേഹം ബിഷപ്പന്മാർ മാത്രം ധരിക്കുന്ന ആറു പെക്റ്ററൽ ഓർനമൻസ് (പ്രത്യേക തരത്തിലുള്ള ആഭരണം) എത്തിയോപ്യൻ സഭയിലെ ആറു ബിഷോപ്പന്മാർക്കും അയച്ചുകൊടുക്കുകയുണ്ടായി. എത്തിയോപ്യൻ ചക്രവർത്തിയായ ഹെയിലി സെലാസി തിരുമനസ്സിലെ അനുവാദത്തോടുകൂടി ആഡിസ് അബാബായിൽ വച്ചു നടത്തപ്പെട്ട ഒരു പ്രത്യേക സമ്മേളനത്തിൽ വച്ചാണ് ഈ ആഭരണങ്ങൾ സംഭാവന ചെയ്യപ്പെട്ടതു്. തദവസരത്തിൽ എത്തിയോപ്യൻ സഭാദ്ധ്യക്ഷനായ അബൂനാ ബസ്സേലിയോസ് ഗ്രീക്കു സഭയും എത്തിയോപ്യൻ സഭയും തമ്മിൽ നിലവിലിരിക്കുന്ന സുദീർഘ ബന്ധം കൃതജ്ഞതാപുരസ്സരം അനുസ്മരിപ്പിക്കുകയുണ്ടായി.

## മിസ്സ് സാറാ ചാക്കോ

അഖിലലോക സഭാകൗൺസിലിന്റെ പ്രവർത്തനം പ്രമാണിച്ചു ജിനീവായിൽ സാമസിച്ചിരുന്ന മിസ്സ് സാറാ ചാക്കോ അടുത്ത കോളജ് വർഷത്തോടുകൂടി തിരികെ എത്തി ലക്നോ ഇസബെല്ലാതോബോൺ കോളജിന്റെ പ്രിൻസിപ്പാൾ സ്ഥാനം സ്വീകരിക്കുന്നതാണെന്നറിയുന്നു.

## ബൈബിൾ സൊസൈററിയുടെ പ്രസിഡണ്ട്

നിര്യാതനായ ദിവാൻ ബഹദൂർ കെ. മാത്തന്റെ സ്ഥാനത്തു് ഇൻഡ്യാ പാക്കിസ്ഥാൻ, സിലോൺ ബൈബിൾ സൊസൈററിയുടെ പ്രസിഡണ്ടായി റൈററ് റവ. സി. കെ. ജേക്കബു തിരുമേനിയെ നിയമിച്ചിരിക്കുന്നതായറിയുന്നു.

## തീയററീറായിലെ ആർച്ചു ബിഷോപ്പ്

തിയററീറായിലെ ആർച്ചു് ബിഷോപ്പായിരുന്ന കാലം ചെയ്ത ജർമ്മാനോസ് തിരുമനസ്സിലെ സ്ഥാനത്തേക്കു ഫിലാഡൽഫിയായിലെ മെത്രാപ്പോലീത്താ ആയ അഥനഗോറസിനെ സുന്നഹദോസ് ഐകകണ്ഠ്യേന തെരഞ്ഞെടുത്തിരിക്കുന്നു.

## ഐക്യസംഭാഷണം

ചർച്ച് ഓഫ് സ്കോട്ട്ലണ്ട്, ചർച്ച് ഓഫ് ഇംഗ്ലണ്ട് ഇവ തമ്മിലുള്ള ഐക്യസാദ്ധ്യതകൾ ആരായുന്നതിന് നിയുക്തമായിരുന്ന കമ്മററികൾ വീണ്ടും ആ വിഷയം സംബന്ധിച്ച് ചർച്ചകൾ ആരംഭിച്ചിരിക്കുന്നതായറിയുന്നു.

തൽഫലമായി അവർ തയാറാക്കിയ റിപ്പോർട്ട് അടുത്തുതന്നെ രണ്ടുസഭകളുടെയും പര്യാലോചനയ്ക്കു് വിധേയമാകുന്നതായിരിക്കും. അവരുടെ ചർച്ചാവേളകളിൽ പരിപൂർണ്ണ സഹിഷ്ണുത ഇരു ഭാഗത്തുനിന്നും പ്രദർശിപ്പിച്ചതായും അഭിപ്രായഭിന്നതയുണ്ടാകുവാനിടയുണ്ടായിരുന്ന വിഷയങ്ങളിൽ പരിപൂർണ്ണ അഭിപ്രായ ഐക്യം ദൃശ്യമായിരുന്നതായും കാണുന്നു. എപ്പിസ്കോപ്പസിയടിസ്ഥാനമാക്കിയുള്ള പരസ്പര സംസർഗ്ഗം മാത്രമാണ് അവർ ശിപാർശ ചെയ്തിരിക്കുന്നതു്.

## ചൈനാ ചിൽഡ്രൻസ് ഫണ്ട്

ചൈനായിലും വിദൂരപൂർവ്വദേശങ്ങളിലുമുള്ള അനാഥശിശുക്കൾക്ക് അനാഥാലയങ്ങൾ നടത്തുന്നതിന് വിനിയോഗിച്ചുവന്ന ചൈനാ ചിൽഡ്രൻസ് ഫണ്ടിൽ നിന്ന് ഇപ്പോൾ ഇൻഡ്യയിൽ ശിശുക്കൾക്കായി നടത്തപ്പെടുന്ന ചില സ്ഥാപനങ്ങൾക്കും സഹായം നൽകി വരുന്നതായറിയുന്നു. നാസിക്കിൽ ചർച്ച് ഓഫ് ഇംഗ്ലണ്ടിന്റെ വകയായി നടത്തപ്പെടുന്ന ഒരു ശിശുഭവനം (Children's Home) അവർ ഏറെറടുത്തു കഴിഞ്ഞിരിക്കുന്നു. അതുപോലെതന്നെ ആലുവായിൽ നടത്തപ്പെടുന്ന ആലുവാ സെററിൽമെൻറിനു വേണ്ട സാമ്പത്തിക സഹായം ഈ ഫണ്ടിൽ നിന്നു നൽകുവാൻ തീരുമാനിക്കുകയും അതനുസരിച്ചു വേണ്ട ആലോചനകൾ പുരോഗമിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ ധനസഹായം മൂലം ആലുവാ സെററിൽമെൻറു പ്രവർത്തനം വിപുലപ്പെടുത്തി കുറെക്കൂടെ കാര്യക്ഷമമാക്കുവാൻ സാധിക്കുന്നതായിരിക്കും.

## ഒരു മഹതിയുടെ സംഭാവന

അമേരിക്കയിൽ ബ്രൂക്ക്ലിൻ എന്ന നഗരത്തിലുള്ള സെൻറ് ആൻസ് പ്രോട്ടസ്റ്റൻറ് എപ്പിസ്കോപ്പൽ ഇടവകയ്ക്കു് മിസ്സസ് ഹെററി വിൽക്കസ് അവരുടെ വിൽപത്രപ്രകാരം അഞ്ചു ല

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ഉല്പത്തി–22. 4—8.

അന്ന് യിസഹാക്കിനു എന്തു പ്രായമുണ്ടായിരുന്നു എന്നു നാമറിയുന്നില്ല. എന്നാൽ ഹോമയാഗത്തിനുള്ള വിറകു ചുമന്ന് മല കയറുവാൻ തക്ക പ്രായമുണ്ടായിരുന്നു. ഇതിനുമുൻപു ചില അവസരങ്ങളിലെങ്കിലും അവൻ, അബ്രഹാം ബലി കഴിക്കുവാൻ പോകുമ്പോൾ അവനെ അനുഗമിച്ചിട്ടുണ്ടാവണം. അപ്പോഴൊക്കെയും യാഗത്തിനു് ആടിനെ കൊണ്ടുപോകുന്നതു് കണ്ടിട്ടുള്ള യിസഹാക്കു് ഈ അവസരത്തിൽ സംശയമുളവായതു അൽഭുതമല്ല. ബാലസഹജമായ ജിജ്ഞാസയോടുകൂടി അവൻ "ആട്ടിൻകുട്ടി എവിടെ" എന്നു ആരാഞ്ഞു. ആ ചോദ്യം അബ്രഹാമിനെ വല്ലാതെ വിഷമിപ്പിച്ചു കാണും. അതിനു് അബ്രഹാം ഏറ്റവും ബുദ്ധിപൂർവമായ ഒരു മറുപടിയാണു് നൽകിയതു്. അബ്രഹാമിന്റെ പ്രതീക്ഷ അക്ഷരംപ്രതി സഫലമായതു് അൽഭുതകരമായിരിക്കുന്നില്ലേ? സത്യം പറഞ്ഞാലുള്ള ഭവിഷ്യത്തു ഒരു വശം, അസത്യം പറയുന്നതിലുള്ള വൈമനസ്യം മറ്റൊരു വശത്തു് ഇങ്ങനെ ക്ലേശിക്കുന്നവർ അബ്രഹാമിനെപ്പോലെ ബുദ്ധിപൂർവമായ ഒരു മറുപടി നൽകുന്നതിൽ തെറ്റില്ല എന്നാൽ തീർച്ചയായും സത്യം പാലിക്കുവാൻ ശ്രദ്ധിക്കേണ്ടതാണു്.

ചൊവ്വാ. ഉല്പത്തി. 22. 9—19.

ആ ബലിപീഠത്തിൽ നാം കാണുന്ന കാഴ്ച മർമ്മഭേദകമാണു്. വൃദ്ധനായ പിതാവു് ഏകജാതനായ പുത്രനെ ബന്ധിച്ചു് ബലിപീഠത്തിൽ കിടത്തി അവന്റെ കഴുത്തറുക്കുന്നതിനു ഭാവിക്കുന്നു. ദൈവസ്നേഹത്തെപ്രതി മനുഷ്യനനുഷ്ഠിക്കുന്ന ത്യാഗങ്ങളുടെ ഒരു പരിധിയാണു് നാമവിടെ കാണുന്നതു്. ശിശുതുല്യമായ വിശ്വാസം അതല്ലാതെ മറ്റെന്താണു നാമവിടെ കാണുന്നതു്. നാമോരോരുത്തരും ഇതുപോലെ ദൈവത്തെ സ്നേഹിക്കുന്നുണ്ടോ? നമുക്കേറ്റവും പ്രിയപ്പെട്ടവരേക്കാൾ പ്രിയംകരനോ ദൈവം. ദൈവം ഒരു വശത്തും ബന്ധുജനങ്ങളും മിത്രങ്ങളും മറുവശത്തും നിൽക്കുന്നു എന്നു വിചാരിക്കുക. ഒന്നു് തെരഞ്ഞെടുക്കാൻ അനുവദിക്കപ്പെട്ടാൽ നാമേതു തെരഞ്ഞെടുക്കും. കർത്താവു കല്പിച്ച വാക്കുകൾ സ്മരിച്ചാലും. "എന്നെക്കാൾ അധികമായി പിതാവിനെയോ, മാതാവിനെയോ, പുത്രനെയോ, പുത്രിയെയോ സ്നേഹിക്കുന്നവൻ എനിക്കു യോഗ്യനല്ല."

---

...ക്ഷം ഡോളർ സംഭാവന ചെയ്തിരിക്കുന്നു. ആ മഹതിയെ ഓർക്കുന്നവരായി ഇന്നു് ആ ഇടവകയിൽ ഒരുത്തരുമില്ല. ഉദ്ദേശം നാല്പതു വർഷം മുമ്പു് ആ ദേവാലയത്തിനടുത്തു് അവർ താമസിച്ചിരുന്നതായും അന്നു് ഒരു പക്ഷേ ദേവാലയത്തിലെ ആരാധനകളിൽ സംബന്ധിച്ചുകാണുവാനിടയുള്ളതായും അനുമാനിക്കപ്പെടുന്നു.

ബുധൻ ഉല്പത്തി 23.

തന്റെ ജീവിതത്തിലെ വിശ്വസ്ത പങ്കാളിയായിരുന്ന സാറായുടെ മരണം അബ്രഹാമിനെ ദുഃഖിപ്പിച്ചതു് സ്വാഭാവികമായിരുന്നു. മരണംവലയിലും ദുഃഖം രണ്ടു കാരണങ്ങളാലുണ്ടാകാം. മരിച്ച ആളിനോടുള്ള ആത്മാർത്ഥമായ സ്നേഹം ആയിരിക്കും ഒരു കാരണം. മരിച്ച ആളിനോടു ചെയ്തുപോയ തെറ്റിനെക്കുറിച്ചുള്ള ചിന്താഭാരം മറ്റൊരു കാരണമാകാം. നമ്മുടെ ഉറ്റ ബന്ധുക്കളുടെയും മിത്രങ്ങളുടെയും വേർപാടിൽ അങ്ങനെയൊരു ചിന്താഭാരത്തിനു സംഗതിയാകാതിരിക്കട്ടെ. ചെയ്തുപോയ തെറ്റു തിരുത്തുവാൻ ഒരവസരം ലഭിച്ചില്ലല്ലോ എന്നു ഖേദിക്കത്തക്കവിധത്തിൽ നമ്മിൽനിന്നു് ഒന്നും വന്നുപോകാതിരിപ്പാൻ സൂക്ഷിച്ചാലും. നമ്മുടെ സ്നേഹബന്ധങ്ങളെ ക്ഷതപ്പെടുത്തുന്ന ഏതെങ്കിലും പ്രവൃത്തി ഏതെങ്കിലും അവസരത്തലുണ്ടായിട്ടുണ്ടോ എന്നു കാണുവാൻ ഈ സന്ദർഭം നമുക്കു പ്രയോജനപ്പെടുത്താം.

വ്യാഴം. ഉല്പത്തി 23. 12—20.

അബ്രഹാം തന്റെ ഭാര്യയായ സാറായെ സംസ്കരിക്കുവാൻ ഹിത്യനായ എഫ്രോനോടു് മക്പേലാ ഗുഹ വാങ്ങി അവിടെ അവളുടെ ശരീരം സംസ്കരിച്ചു. പിൽക്കാലത്തു് അബ്രഹാമും പിൻതലമുറയിൽപെട്ട പലരും അവിടെത്തന്നെ സംസ്കരിക്കപ്പെട്ടതായി നാം വായിക്കുന്നുണ്ടു്. സാറായിയുടെ മരണത്തെക്കുറിച്ചു ചിന്തിക്കുന്ന ഈ അവസരത്തിൽ നാം എല്ലാവരും കടക്കേണ്ട ആ ഘട്ടത്തെപ്പറ്റി പ്രത്യേകം ചിന്തിക്കേണ്ടതാണു്. സാറാ വാർദ്ധക്യത്തിൽ മരിച്ചു എങ്കിലും നാം ഓരോരുത്തരും എപ്പോൾ എങ്ങനെ എവിടെവച്ചു് വിളിക്കപ്പെടും എന്നറിയുന്നില്ല. എപ്പോൾ വിളിക്കപ്പെട്ടാലും ബുദ്ധിയുള്ള കന്യകമാരെപ്പോലെ ഒരുക്കമുള്ളവരായി കാണപ്പെടണം. അവിടെയാണു നമ്മുടെ ജീവിതവിജയത്തിന്റെ മാറ്റുനിർണ്ണയിക്കപ്പെടുക. ഈലോകം ശരണമായി ജീവിക്കുന്നവർ കർത്താവിന്റെ വിളി ഉണ്ടാകുമ്പോൾ ആശ്രയമില്ലാതെ പരിഭ്രമിക്കുന്നതു് നാം സാധാരണ കണ്ടുവരുന്നതാണല്ലോ.

വെള്ളി. ഉല്പത്തി 24. 1—9.

തന്റെ ഇഹലോകജീവിതം സമാപിക്കാറായിരിക്കുന്നു എന്നു ഗ്രഹിച്ച അബ്രഹാം തന്റെ മകനെ സംബന്ധിച്ചു വേണ്ട ക്രമീകരണങ്ങൾ ചെയ്യുവാൻ ഒരുങ്ങിയതു് സൂക്ഷിക്കുക. യിസഹാക്കിനു തന്റെ പിതൃഭവനത്തിൽനിന്നു ഒരു സ്ത്രീയെ ഭാര്യയായി ലഭിക്കണമെന്നു് അബ്രഹാമിനു് ആഗ്രഹമുണ്ടായിരുന്നു എങ്കിലും യാതൊരു കാരണവശാലും താൻ വിട്ടുപോന്ന ദേശത്തേക്കു് യിസഹാക്കു് മടങ്ങിപ്പോകുവാനിടയാകരുതെന്നു് അവനു നിർബന്ധമുണ്ടായിരുന്നു. ദൈവത്തിന്റെ വാഗ്ദത്തത്തിൽ ആശ്രയിച്ചു അവന്റെ ആജ്ഞയെ അനുസരിച്ചു് പിതൃഭവനം വിട്ടിറങ്ങിയ അബ്രഹാമിനു് അവ രണ്ടും വിസ്മരിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. അതുകൊണ്ടാണു് അബ്രഹാം ഇത്ര നിർബന്ധമായി ദാസനെക്കൊണ്ടു ശപഥം ചെയ്യിച്ചതു്. അബ്രഹാമിന്റെ ഈ നിഷ്ഠ കണ്ടു മനസ്സിലാക്കിയ പുത്രൻ യിസഹാക്കു് അതു വിസ്മരിക്കുക സാദ്ധ്യമായിരുന്നില്ല. നമ്മുടെ ജീവിതത്തിലെ നിഷ്ഠകളും ക്രമവും നമ്മുടെ സന്താനങ്ങൾ അനുകരിക്കതന്നെ ചെയ്യും.

ശനി. ഉല്പത്തി 25. 1—8.

"അബ്രഹാം വയോധികനും കാലസമ്പൂർണ്ണനുമായി വാർദ്ധക്യത്തിൽ മരിച്ചു." എത്രയും സൌഭാഗ്യകരമായ ഒരു മരണമായിരുന്നു അബ്രഹാമിന്റേതു്. പ്രായത്തിലും അനുഭവസിദ്ധികളിലും അദ്ദേഹം വളന്നതോടുകൂടി അദ്ദേഹം സർവർക്കും ആരാദ്ധ്യപുരുഷനായി തീർന്നു. വിശ്വാസികളുടെ പിതാവായ അബ്രഹാമിന്റെ ജീവിതത്തിലേക്കു നാമൊന്നു കണ്ണോടിച്ചു നോക്കിയാൽ നാമോരോരുത്തരെയുംപോലെ പല ബലഹീനതകളുള്ളവനായിരുന്നു അബ്രഹാം എന്നു കാണാം. എങ്കിലും തന്റെ ബലഹീനതകളെയും അപജയങ്ങളെയും പിന്നിട്ടു ദൈവത്തിന്റെ വിശ്വസ്ത ദാസനായി ജീവിതം സമാപിപ്പിച്ചു. നമുക്കും സംപ്രാപ്യമായ ഒരു ജീവിതം തന്നെയാണിതു്. പത്രോസ്ശ്ലീഹാ എഴുതുന്ന പ്രകാരം വിശ്വാസത്തോടു വീര്യവും വീര്യത്തോടു പരിജ്ഞാനവും പരിജ്ഞാനത്തോടു് ഇന്ദ്രിയജയവും ഇന്ദ്രിയജയത്തോടു സ്ഥിരതയും സ്ഥിരതയോടു ഭക്തിയും ഭക്തിയോടു സഹോദരപ്രീതിയും സഹോദരപ്രീ

ചരിത്രപംക്തി

# മെനസീസിൻെറ രണ്ടാമത്തെ മുളന്തുരുത്തി സന്ദർശനം

(പി. എം. പത്രോസ് പാലച്ചോട്ടിൽ)

പള്ളിയിൽ അഭയം പ്രാപിച്ചിരുന്ന അർക്കദിയാക്കോനെയും മററും രക്ഷപെടുത്താൻ യാതൊരു മാർഗ്ഗവും കാണായ്കയാൽ അങ്ങാടിക്കാരായ ക്രിസ്ത്യാനികൾ തങ്ങളുടെ വസതികൾക്കും അങ്ങാടിയിലുണ്ടായിരുന്ന പീടികകൾക്കും ധൈര്യപൂർവ്വം തീവച്ചുകയും ആ വിധത്തിൽ ബഹളമുണ്ടാക്കി അളുകളുടെയും കാവൽക്കാരായ പട്ടാളക്കാരുടേയും ശ്രദ്ധയെ ഇത്തരത്തിൽ അങ്ങോട്ടാകർഷിക്കുകയുമാണു ചെയ്തതു്. പട്ടാളക്കാരും മററും ഇതു കണ്ടു ആ സ്ഥലത്തേക്ക് ഓടിപ്പോയ തക്കം നോക്കി അവർ തങ്ങളുടെ അഭയാർത്ഥികളെ വേഷം മാററി പുറത്തിറക്കി രക്ഷപെടുത്തി അയച്ചു. ഇങ്ങിനെ വേഷം മാറിയെങ്കിലും കാര്യം സാധിക്കാനുള്ള ഒരു നൂതന മാർഗ്ഗവും അന്നുള്ളവർ കണ്ടുപിടിച്ചു.

പട്ടാളക്കാർ മടങ്ങിവന്നു പള്ളിയിൽ കയറാൻ ശ്രമിച്ചു. മുന്നേപ്പോലെ ജനങ്ങളെല്ലാവരും ഒത്തുചേർന്നു വിരോധിക്കയും എതൃക്കുകയും ചെയ്തെങ്കിലും ആ ശ്രമം ഫലപ്രദമായില്ല. പട്ടാളക്കാർ പള്ളി മതിൽക്കകത്തു കടന്നു. അർക്കദിയാക്കോനെ തിരുതകൃതിയായി അന്വേഷിച്ചു. ആരെക്കാണാനാണു്. അർക്കദിയാക്കോനും മററും മറെറാരു അഭയസ്ഥലം പ്രാപിച്ചുകഴിഞ്ഞു. ഈ ബഹളങ്ങൾക്കിടയിൽ ആൾ അവിടെ ഉണ്ടായിരുന്നാൽപോലും രക്ഷപെടാൻ യാതൊരു വിഷമവുമില്ലെന്നു സാധാരണ ബുദ്ധിയുള്ളവർക്കെല്ലാം തീർച്ചയാകാതെന്നിരിക്കെ പട്ടാളക്കാർ അവരെ വീണ്ടും തിരക്കാമെന്നുവച്ചതു മറയത്തരം തന്നെ. അർക്കദിയാക്കോനും മററും രക്ഷപെട്ടിരിക്കുന്നുവെന്നൊരു ശ്രുതിയും പരന്നു. ഇതുംകൂടി കേട്ടപ്പോൾ പട്ടാളക്കാർ പള്ളിയകവും പൂമുഖവും പള്ളിമതിൽക്കകത്തുണ്ടായിരുന്ന മററു ഉപകെട്ടിടങ്ങളും കർശനമായി പരിശോധിച്ചു. ഇങ്ങിനെ തിരക്കി നടക്കുമ്പോൾ അർക്കദിയാക്കോനും മററും മാറി ഇട്ടിരുന്ന കുപ്പായക്കൂട്ടങ്ങൾ കണ്ടെത്താനിടയായി. ഇത്രയുമായപ്പോൾ തങ്ങൾ കാവലിൽ വച്ചിരുന്നവർ തീർച്ചയായും അവിടെ പതിയിരുന്നെന്നും എങ്ങനെയോ രക്ഷപെട്ടെന്നും പട്ടാളക്കാർ തീർച്ചയാക്കി. അവരുടെ ശൌര്യവും പകവീട്ടുന്നതിനുള്ള ഉത്സാഹവും വർദ്ധിച്ചു. മെനേസീസിനെ കണ്ടുമില്ല. അദ്ദേഹത്തെ ഈ ബഹളങ്ങൾക്കിടയിൽ ആരെങ്കിലും കൊലപ്പെടുത്തിയിരിക്കുമോ എന്നുപോലും പട്ടാളക്കാർ സംശയിച്ചുപോയി. ഇതിനെല്ലാം കാരണമുണ്ടാക്കിയ മുളന്തുരുത്തിക്കാരേയും അവരുടെ പള്ളിയും അങ്ങാടിയും നാമാവശേഷമാക്കണമെന്നു പട്ടാളക്കാർ നിശ്ചയിച്ചു. അവരും ജനങ്ങളുമായി ഏററുമുട്ടി. ഇരുഭാഗക്കാരും തമ്മിൽ ഒരു നല്ല സമരം തന്നെ നടന്നു. അളപായം ഒന്നും ഉണ്ടായില്ലെന്നാണു കേൾവി. ഓടിക്കൂടിയ ജനക്കൂട്ടത്തിൻെറ പെരുപ്പംകണ്ടു ഭയന്നാണു് പട്ടാളക്കാർ വകാണത്തിനു ഒരുമ്പെട്ടതത്രേ. ഏതാനും പട്ടാളക്കാർ പള്ളിയിൽ ബലമായി പ്രവേശിച്ചു. അവർ അവിടെ കണ്ണിൽ കണ്ട പള്ളിസാമഗ്രികളായ കൊട, കൊടി, പുസ്തകങ്ങൾ, ഇതരരേഖകൾ എന്നുവേണ്ട കയ്യിൽ കിട്ടിയ സർവ്വസാധനങ്ങളും വാരിക്കെട്ടി വലിയ ഭാണ്ഡങ്ങളാക്കി. ഇക്കൂട്ടത്തിൽ മെത്രാൻെറ അംശവടി, മുടി, മെയ്യാഭരണങ്ങൾ, വസ്ത്രങ്ങൾ തുടങ്ങിയ സകലതും ഉണ്ടായിരുന്നു. അവസാനം അവർ അർക്കദിയാക്കോൻെറ കനകപ്പല്ലക്കു കണ്ടെത്തി. അർക്കദിയാക്കോന്മാരും മററുള്ളവരും പള്ളിക്കടവിൽ എത്തുമ്പോൾ അവരെ ആഘോഷമായി എതിരേററു പള്ളിയിലേക്കു ആനയിക്കുന്നതിനു ഉപയോഗിക്കുന്നതായിരുന്നു ഈ വാഹനം. വളരെ വിശേഷപ്പെട്ട കൊത്തുപണികൾ ചെയ്തു മനോഹരമായി ചായമിട്ടു ഭദ്രമായി സൂക്ഷിച്ചിരുന്ന ഈ വാഹനം അവർ വലിച്ചെടുത്തു പുറത്തിട്ടു. 'അർക്കദിയാക്കോൻെറ കനകപ്പല്ലക്ക്', എന്നായിരുന്നു ഈ വാഹനത്തിനു പേർ പറഞ്ഞിരുന്നതു്.

പട്ടാളക്കാരിൽ ഒരു വിഭാഗം അങ്ങാടിയിലേക്കു ഇറങ്ങി. പീടിക മുറികൾ വെട്ടിപ്പൊളിച്ചു. മനോഹരങ്ങളായ നിരവധി ഗൃഹങ്ങൾ ഇടിച്ചു പൊടിച്ചു നിലംപരിശാക്കി. കുത്തിക്കവർച്ചകൾ നടത്തി. പട്ടാളക്കാരും ജനങ്ങളുമായി വലിയ മല്ലയുദ്ധങ്ങൾ അവിടെ വച്ചു നടന്നു. അനേകം വിലപിടിപ്പുള്ള സാധനങ്ങൾ അങ്ങാടിയിൽ നിന്നു അവർ കുത്തി വാരി. ഭവനങ്ങളിൽ നിത്യോപയോഗത്തിലിരുന്ന വെങ്കല പാത്രങ്ങളുംകൂടി പട്ടാളക്കാർ വാരിക്കെട്ടി ഭാണ്ഡമായി മുറുക്കിക്കൊണ്ടുപോയെന്നാണു കേൾവിയുള്ളതു്. ഈ വക കവർച്ച സാധനങ്ങളെല്ലാം പലപല പൊതികളാക്കിക്കെട്ടി തലച്ചുമടായി ഉദയംപേരൂർക്കുകൊണ്ടുപോയി. ശേഷിച്ച പല സാമാനങ്ങളും ഇതുപോലെ വാരിക്കെട്ടി മേനാവിനകത്താക്കി. പട്ടാളക്കാർ തന്നെ ചുമട്ടുകാരുമായി. അവർ "ഏലേലാ" വിളിച്ചു മേനാവു മൂളിച്ചു ഹർഷാരവത്തോടെ ഉദയംപേരൂർ എത്തി. മെനേസീസ് അവിടെ എത്തിയിരിക്കുന്നതു് കണ്ടു. അദ്ദേഹം അപകടമൊന്നും നേരിടാതെ സസുഖം എത്തിച്ചേർന്നതിൽ എല്ലാവരും ആഹ്ളാദിച്ചു.

മേനാവു വഹിച്ചുകൊണ്ടു് പട്ടാളക്കാർ ചെല്ലുന്നതുകണ്ടു് മേനേസീസുമെത്രാൻ അത്യധികം സന്തോഷിച്ചു. "തടിയ വള്ളി കാലിൽ ചുറ്റിയല്ലോ"യെന്നു അദ്ദേഹം നിശ്ചയിച്ചു. മേനാവിൻെറ അടുക്കലേക്കു ബദ്ധപ്പെട്ടു ഓടിച്ചെന്നു. അർക്കദിയാക്കോനു പകരം മേനാവിനകത്തു കണ്ടതു ഏതാനും ഭാണ്ഡക്കെട്ടുകളായിരുന്നു. അതുകളെല്ലാം വാരിക്കെട്ടി അവിടെ കൊണ്ടുചെന്നതിൽ അദ്ദേഹം പട്ടാളക്കാരെ ശാസിച്ചു. ഈ സമയത്തു അദ്ദേഹം പള്ളിമേടയിൽ നിന്നു വളരെ ബദ്ധപ്പെട്ടാണു താഴെ ഇറങ്ങിയതു്. കോപവും താപവും സഹിക്കവഹിയാതെ ആ വക സാധനങ്ങൾ സകലതും തൻെറ മുമ്പാകെ കൊണ്ടുവന്നുവെക്കാൻ അദ്ദേഹം ആജ്ഞാപിച്ചു. പുസ്തകങ്ങൾ, ഉടുപ്പുകൾ, പള്ളിസാമഗ്രികൾ തുടങ്ങി പട്ടാളക്കാർ കൊണ്ടുചെന്നിരുന്ന സർവ്വ സാധനങ്ങളും ഉദയംപേരൂർ പള്ളിയുടെ മുററത്തു കൂട്ടി തീയും വെച്ചു. അർക്കദിയാക്കോനെ കൈവശം കിട്ടിയിരുന്നെങ്കിൽ ഇപ്രകാരം ചെയ്യുമായിരുന്നെന്നു ഓർത്തു അട്ടഹസിച്ചുകൊണ്ടു അവിടെ കൊണ്ടുചെന്ന പല്ലക്കു ചവിട്ടി നുറുക്കിയും വെട്ടിമുറിപ്പിച്ചും കത്തുന്ന തീയിലിട്ടു ദഹിപ്പിക്കയും ചെയ്തു. ഈ വിധത്തിലെങ്കിലും അർക്കദിയാക്കോനോടു പകരം വീട്ടാൻ സാധിച്ചതിൽ അദ്ദേഹം കൃതാർത്ഥതപൂണ്ടു.

ഇങ്ങനെ മുളന്തുരുത്തി അങ്ങാടിയും ക്രിസ്തീയ ഭവനങ്ങളും രണ്ടാം പ്രാവശ്യം നശിക്കാനും നില-

---

തിയോടു സ്നേഹവും കൂട്ടിക്കൊണ്ടു് അബ്രഹാം ജീവിച്ചു. ആ പിതാവിൻെറ ജീവിതം നമുക്കും പ്രചോദനം നൽകട്ടെ.

ശാസ്ത്രീയപംക്തി. I

# പരമാണുവിന്റെ ഘടന

(എ. സി. ഏബ്രഹാം ബി. എസ്സ്സി.)

ഭാവിയിൽ വല്ല സമയത്തും ഒരു അറ്റോമിക്ക് ഗവേഷണശാലയിൽ ജോലിചെയ്യുന്ന ഒരു ശാസ്ത്രജ്ഞൻ ഒരു സാധാരണഹാൻഡ്ബാഗിന്റെ വലിപ്പം മാത്രം വരുന്ന ബലമുള്ള ഒരു ഉരുക്കുട്രങ്കുമായി ഒരു റെയിൽവേ സ്റ്റേഷനിൽ വന്നിറങ്ങുന്നെന്നു വിചാരിക്കുന്ന പക്ഷം ആ ട്രങ്ക് ചുമക്കുന്നതിനായി അഞ്ചോ ആറോ പോർട്ടർമാരെ ഒരുമിച്ചു നിയോഗിച്ചിട്ട് അവർക്കെല്ലാവർക്കും കൂടെ അതു പൊക്കി മാറ്റുവാൻപോലും സാധിച്ചില്ലെങ്കിൽ അതിലൊട്ടും അതിശയിക്കേണ്ടതില്ലെന്ന് ഒരിക്കൽ ഒരു സയൻസ് മാസികയിൽ വായിക്കയുണ്ടായി. ഒരുപക്ഷെ വെറും ഭാവനാരൂപത്തിൽനിന്ന് ഇതു് പ്രവൃത്തിരൂപത്തിൽ വരുത്താൻ ഒരുകാലത്തു് സാധിച്ചെന്നുവരും. ഇതു് അവിശ്വസനീയമായി തോന്നുമെങ്കിലും വസ്തുക്കളുടെ ഘടന ഏതുപ്രകാരമുള്ളതെന്ന് മനസ്സിലാക്കുകയാണെങ്കിൽ ഇതിൽ ചിലപ്പോൾ വല്ല പരമാർത്ഥവും കണ്ടേക്കാം എന്ന് വൈമനസ്യത്തോടുകൂടെയെങ്കിലും സമ്മതിച്ചേക്കാൻ ചില സാദ്ധ്യതകളുണ്ടു്.

വസ്തുഘടനയെക്കുറിച്ച് ശാസ്ത്രീയമായ രീതിയിൽ ആദ്യമായി ഗവേഷണം നടത്തിയതു് പ്രാചീനഗ്രീക്കുശാസ്ത്രജ്ഞന്മാരാണ്. ഏതുവസ്തുപിണ്ഡവും അനേകപ്രാവശ്യം വിഭജിക്കുന്നതിന്റെ ഫലമായി പിന്നീടുവിഭജിക്കാൻ പാടില്ലാത്തതും കണ്ണുകൊണ്ടോ, അത്യധികം ശക്തിയുള്ള ഭൂതക്കണ്ണാടികൊണ്ടുപോലുമോ കാണാൻ പാടില്ലാത്തതുമായ പരമാണുക്കൾ ലഭ്യമാകുന്നു. ഏതുതരത്തിലുമുള്ള രാസപ്രവർത്തനങ്ങളിലും സ്വതന്ത്രമായി പങ്കെടുക്കാൻ സാധിക്കുന്ന ഒരു വസ്തുവിന്റെ ഏറ്റം ചെറിയ വിഭാഗം അതിന്റെ പരമാണുവാണു്. എന്നാൽ സ്വതന്ത്രമായി സ്ഥിതിചെയ്യാൻ സാധിക്കുന്നതും, ഒരു വസ്തുവിന്റെ സകലഗുണങ്ങളും ഉള്ളതുമായ അതിന്റെ ഏറ്റം ചെറിയ വിഭാഗത്തിനു് ഒരു 'മോളിക്യൂൾ' എന്നു പറയുന്നു. ഒരു മോളിക്യൂൾ ഒന്നോ അതിലധികമോ പരമാണുക്കളുടെ സമൂഹമായിരിക്കും. ഏതെങ്കിലും ഒരു വസ്തുവിലുള്ള മോളിക്യൂൾസ് തമ്മിൽ യാതൊരു വിധത്തിലുമുള്ള വ്യത്യാസവും കാണുകയില്ല. ഒരു വസ്തു ഒരു മൂലകമാണെങ്കിൽ അതിന്റെ മോളിക്യൂളിലുള്ള അണുക്കളെല്ലാം ഒരേ തരത്തിലുള്ളവയായിരിക്കും. എന്നാൽ അതു് പല മൂലകങ്ങൾ കൂടിച്ചേർന്നുണ്ടായതാണെങ്കിൽ, അതിന്റെ മോളിക്യൂളിൽ ആ വിവിധ മൂലങ്ങളുടെ പരമാണുക്കൾ കാണും. ഒരു വസ്തുവിലുള്ള മോളിക്യൂളുകൾ തമ്മിൽ ഗണ്യമായ അകലം ഉണ്ടു്. ഈ മോളിക്യൂളുകൾ എല്ലാം വസ്തുവിനുള്ളിൽ അതിവേഗത്തിൽ യാതൊരു നിശ്ചിതലക്ഷ്യവുമില്ലാതെ തേനീച്ചക്കൂട്ടത്തിലെ ഈച്ചകൾ എന്ന വിധത്തിൽ അങ്ങോട്ടും ഇങ്ങോട്ടും പാഞ്ഞുകൊണ്ടിരിക്കും. എന്നിരുന്നാലും മോളിക്യൂളുകൾ തമ്മിലുണ്ടെന്നു് വിശ്വസിക്കപ്പെടുന്ന ആകർഷണശക്തിയാണ് ഇവ അന്യോന്യം അകന്നു പോകാതെ സൂക്ഷിക്കുന്നതു്. ഈ ആകർഷണശക്തി വസ്തുവിന്റെ സ്ഥിതിഭേദമനുസരിച്ചു് വ്യത്യാസപ്പെട്ടിരിക്കും. ഘനപദാർത്ഥങ്ങളിൽ ഇതു് ഏറ്റം അധികമായിരിക്കും. മോളിക്യൂളുകൾ തമ്മിലുള്ള അകലം ഏറ്റം കുറഞ്ഞിരിക്കുകയും ചെയ്യും. അതുകൊണ്ടാണ് സമ്മർദ്ദമുപയോഗിച്ച് ഘനപദാർത്ഥങ്ങളുടെ വ്യാപ്തികുറയ്ക്കാൻ വലിയ പ്രയാസം ഉള്ളതു്. ദ്രാവകങ്ങളിൽ മോളിക്യൂളുകൾ ആകർഷണശക്തികുറഞ്ഞും തമ്മിലുള്ള അകലം കൂടിയുമിരിക്കും. വാതകങ്ങളിൽ ആദ്യത്തേതു് പിന്നെയും കുറഞ്ഞും രണ്ടാമത്തേതു് വളരെ അധികവുമായിരിക്കും. അതുകൊണ്ടാണ് വിഷമം കൂടാതെ സമ്മർദ്ദം ഉപയോഗിച്ചു വാതകങ്ങളുടെ വ്യാപ്തം കുറയ്ക്കാൻ സാധിക്കുന്നതു്.

കുറെക്കാലം മുമ്പുവരെയും പരമാണു അവിഭാജ്യമെന്നാണ് വിചാരിച്ചുപോന്നിരുന്നതു്. എന്നാൽ ഇന്നു് അവിഭാജ്യമെന്നു വിചാരിച്ചിരുന്ന പരമാണു തന്നെ വിഭിന്നങ്ങളായ ചില ഘടകങ്ങളുടെ സമൂഹമാണെന്നു് തെളിഞ്ഞിരിക്കുന്നു. പരമാണുവിൽ മൂന്നു പ്രധാനപ്പെട്ട ഘടകങ്ങളാണുള്ളതു്. അവയെക്കുറിച്ചു് പിന്നാലെ പ്രസ്താവിക്കാം. അതിനുമുമ്പായി ഘടനയിൽ പരമാണുവിനോടു വളരെ സാമ്യമുള്ളതും നമുക്കേവർക്കും അറിവുള്ളതുമായ സൗരയൂഥ (Solar System) ത്തെക്കുറിച്ചു് ചില കാര്യങ്ങൾ ആവർത്തിക്കുന്നതു് നന്നായിരിക്കുമെന്നുദ്ദേശിക്കുന്നു.

സൗരയൂഥത്തിന്റെ ഏകദേശം മദ്ധ്യത്തിലായി അതിന്റെ കേന്ദ്രമെന്നുള്ള നിലയിൽ, സൗരയൂഥത്തിന്റെ ഭാരം മുഴുവൻതന്നെ നിക്ഷേപിക്കപ്പെട്ടിരിക്കുന്ന സൂര്യൻ സ്ഥിതിചെയ്യുന്നു. സൂര്യനു ചുറ്റുമായി ഭൂമിയുൾപ്പെടെ ഒൻപതു പ്രധാനപ്പെട്ട ഗ്രഹങ്ങളും നിർഭാഗ്യവശാൽ പൊട്ടിച്ചിതറിപ്പോയതെന്ന് വിചാരിക്കപ്പെടുന്ന ഒരു ഗ്രഹത്തിന്റെ അംശങ്ങളായ അസ്റ്ററോയിഡ്സ് എന്നറിയപ്പെടുന്ന വിവിധ വലിപ്പത്തിലും രൂപത്തിലുമുള്ള പിണ്ഡങ്ങളും നിശ്ചിത പാതകളിൽക്കൂടെ ഓരോന്നിനും പ്രത്യേകമായിട്ടുള്ള നിശ്ചിതകാലഘട്ടങ്ങളിൽ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ഇവയുടെ പാത പരിപൂർണ്ണ വൃത്താകൃതിയിലുള്ളവയല്ല, ഓവൽ ആകൃതിയാണ് അവയ്ക്കുള്ളതു്. സൂര്യനും ഏറ്റവും ദൂരെയുള്ള ഗ്രഹവും തമ്മിലുള്ള അകലം ഏകദേശം 36700 ലക്ഷം മൈലാണു്. ഈ ദൂരം വ്യാസാർദ്ധമാക്കിയും സൂര്യൻ കേന്ദ്രമാക്കിയും ഒരു ഗ്ലോബ് നിർമ്മിക്കുകയാണെങ്കിൽ സൂര്യന്റെ സ്ഥാനമൊഴിച്ചുള്ള സ്ഥലം മിക്കവാറും ശൂന്യതയായിരിക്കുമെന്നു പറയുന്നതിൽ വലിയ തെറ്റില്ല. എന്തെന്നാൽ ഏറ്റം വലിയ ഗ്രഹത്തിനുപോലും 88640 മൈൽ മാത്രമെ വ്യാസം

---

പരിശാകാനും ഇടയായി. പള്ളിവകയായിട്ടുണ്ടായിരുന്ന മിക്ക രേഖകളും പുസ്തകങ്ങളാദിയായവയും ചുട്ടുപൊടിച്ചു. അതിനാൽ പതിനഞ്ചാം നൂറ്റാണ്ടും പതിനാറാംനൂറ്റാണ്ടിന്റെ പൂർവ്വാർദ്ധവും മുളന്തുരുത്തിയെ സംബന്ധിച്ചേടത്തോളം മഹാവിപത്തിനു ഇടയാക്കിയ ഒരു കാലഘട്ടമാണ്. ഇതിനുശേഷവും രണ്ടു പ്രാവശ്യം മുളന്തുരുത്തി അങ്ങാടിയും ക്രിസ്തീയഭവനങ്ങളും നശിക്കാൻ ഇടയായിട്ടുണ്ട്. മൂന്നാമത്തെ നാശം തോമ്മാ അർക്കദിയാക്കോനും ഇട്ടിത്തൊമ്മൻ കത്തനാർക്കും അഭയം കൊടുത്തതിനാലുണ്ടായതാണ്. മെനേസീസിന്റെ ഈ അഗ്നിപൂജമൂലം എട്ടാംനൂറ്റാണ്ടിന്റെ പ്രാരംഭകാലത്തു ഉദയംപേരൂർവന്നു താമസിച്ചിരുന്ന മാർ സാബോർ, മാർ പ്രോത്തു എന്നീ രണ്ടു പരിശുദ്ധന്മാരുടെ മലങ്കരസന്ദർശനം അവരുടെ ഉദയംപേരൂർ നിവാസം, കൊല്ലം, കായംകുളം മുതലായ ചില പള്ളികളുടെ സ്ഥാപനം, അവർ പ്രവർത്തിച്ചിട്ടുള്ള അനവധി അൽഭുതകൃത്യങ്ങൾ തുടങ്ങിയവയെ പരാമർശിച്ചു ഗദ്യമായും പദ്യമായും എഴുതി സൂക്ഷിച്ചിരുന്ന പല പുസ്തകങ്ങൾ പള്ളിയിൽ ഉണ്ടായിരുന്നതു ഏറ്റവും വലിയ നാശമായി അവശേഷിക്കുന്നു.

Reg. No. T 64 Licence No. 498 Date 20-8-1946 Reg 5268

# THE CHURCH WEEKLY

മുള്ള. സൂര്യൻ അതിനു പ്രത്യേകമായിട്ടുള്ളതും, ഗ്രഹങ്ങൾ അവയ്ക്കു പ്രത്യേകമായിട്ടുള്ളവയുമായ അച്ചുതണ്ടുകൾക്കു ചുററും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ളതും നമുക്കറിവുള്ള സംഗതിയാണു്.

പരമാണുവിന്റെ ഘടന മനസ്സിലാക്കുന്നതിനു സഹായിക്കുന്ന ഒരു സംഗതികൂടെ പറയുന്നതു് നന്നായിരിക്കുമെന്നു തോന്നുന്നു. വൈദ്യുതശക്തിയെക്കുറിച്ചു് എന്തെങ്കിലും പഠിച്ചിട്ടുള്ള ഏതൊരു വിദ്യാർത്ഥിക്കും അറിവുള്ള സംഗതിയാണതു്.

നനവു് ഒട്ടും ഇല്ലാത്ത ഒരു ഇംബൊനൈററു് ശലാക (ഗന്ധകം, റബർ ഇവ തമ്മിൽ വലിയ ഉഷ്മാവിൽ കൂട്ടിച്ചേർത്തുണ്ടാക്കുന്ന ഒരു സാധനമാണു ഇംബൊനൈററു് അഥവ വൽക്കനൈററു് എന്നു പറയുന്നതു്.) ജലാംശം ഒട്ടുംതന്നെ ഇല്ലാത്ത ഒരു കമ്പിളിക്കഷണം കൊണ്ടു് ഏതാനും പ്രാവശ്യം ഉരുമ്മിയശേഷം, ഒരു ചെറിയ കടലാസ്സുകഷണം അതിന്റെ സമീപത്തുകൊണ്ടുവന്നാൽ ആ ശലാക കടലാസ്സുകഷണത്തെ ആകർഷിക്കുന്നതായി കാണാം. ആ ശലാകയുടെ ഉരുമ്മിയഭാഗത്തു് വൈദ്യുതചാർജ്ജ് ഉൽപ്പാദിപ്പിക്കപ്പെട്ടതാണു് ഇതിന്റെ കാരണം. ഇപ്രകാരം ഉൽപ്പാദിപ്പിക്കപ്പെടുന്നതു് നെഗററീവു് (‘nd) വൈദ്യുതചാർജ്ജ് ആണു്. എന്നാൽ ഒരു സ്ഫടികശലാക ഒരു സിൽക്കുകഷണം കൊണ്ടുരുമ്മിയാൽ അതിൽ പോസിററീവു് വൈദ്യുത ചാർജ്ജ് ഉല്പാദിപ്പിക്കപ്പെടും. കമ്പിളി കൊണ്ടുരുമ്മിയ രണ്ടു ഇബൊനൈററു് ശലാക തമ്മിലോ, സിൽക്കുകൊണ്ടുരുമ്മിയ രണ്ടു സ്ഫടികശലാക തമ്മിലോ അടുപ്പിച്ചാൽ അവ തമ്മിൽ വികർഷിക്കും. എന്നാൽ അവയിൽ ഒരു ഇബൊനൈററു് ശലാകയും ഒരു സ്ഫടികശലാകയും തമ്മിൽ അടുപ്പിച്ചു കൊണ്ടുവന്നാൽ അവ തമ്മിൽ ഒരു ആകർഷണശക്തി ഉള്ളതായി അനുഭവപ്പെടും. അതായതു് ഒരേ തരത്തിലുള്ള രണ്ടു വൈദ്യുതചാർജ്ജുകൾ തമ്മിൽ വികർഷിക്കയും ചെയ്യും. വൈദ്യുതചാർജ്ജുകൾ തമ്മിലുള്ള പ്രവർത്തനം ഏതു തരമെന്നു മനസ്സിലാക്കുന്നതിനാണു് ഇത്രയും പ്രസ്താവിച്ചതു്. ഇനി അണുഘടനയിലേക്കു പ്രവേശിക്കാം.

## യുക്തിപ്രശ്നങ്ങൾ

(അബ്ബു)

7. ഒരു ഇഷ്ടികയുടെ തൂക്കം ഏഴു റാത്തലും അര ഇഷ്ടികയുമാണെങ്കിൽ ഒന്നര ഇഷ്ടികയുടെ തൂക്കം എന്തായിരിക്കും.

8. രണ്ടുപേർ ഭക്ഷണത്തിനു ഇരുന്നു. ഒരാളുടെ പക്കൽ അഞ്ചു കേക്കും മറേറയാളുടെ പക്കൽ മൂന്നു കേക്കും ഉണ്ടായിരുന്നു. മൂന്നാമതൊരാൾ കൂടെ അവരുടെ ഭക്ഷണത്തിൽ പങ്കുകൊണ്ടു. മൂവരും ഒരുപോലെ ഭക്ഷിച്ചു തീർന്നശേഷം മൂന്നാമൻ അവന്റെ കൈവശമുണ്ടായിരുന്ന എട്ടു നാണയങ്ങൾ മററു രണ്ടുപേർക്കും വീതിച്ചു കൊടുത്താൽ മുടക്കിയ കേക്കനുസരിച്ചു് ഓരോരുത്തർക്കും എന്തു കിട്ടും?

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

5) കള്ളൻ പോത്തന്റെ പുത്രനാണു്

6) ശവപ്പെട്ടി.



Printed and Published by N.M. Abraham B. A. at The Malayala Manorama Press, Kottayam.